Editor, K. Karthikeyan M. A.

# സഹോദരി

(കല, ശാസ്ത്രം, സംസ്കാരം, സാഹിത്യം മുതലായ വിഷയങ്ങൾ
ഉൾക്കൊള്ളുന്ന ഒരു ഉത്തമ മാസിക.)

പുസ്തകം ൩ | ഫെബ്ര - മാർച്ച് | ലക്കം ൯.

## വിഷയവിവരം



## ലേഖകന്മാർക്ക്

പ്രസിദ്ധീകരണത്തിനുള്ള ലേഖനങ്ങൾ അതാതുമാസം 15-ാം തീയതിക്കകം ഇവിടെ കിട്ടിയിരിക്കേണ്ടതാണ്. പ്രസിദ്ധീകരണയോഗ്യമല്ലാത്ത ലേഖനങ്ങൾ മടക്കി അയയ്ക്കുന്നതല്ല.

പത്രാധിപർ, "സഹോദരി" കൊല്ലം.

## വരിസംഖ്യ.

അരക്കൊല്ലത്തേയ്ക്ക് മുൻകൂർ 5 ക. തവണകളിൽ 6 ക. ഒറ്റപ്രതിക്ക് 8 ണ.

മാനേജർ.

# ആപൽബാന്ധവാമൃതം.

ഹെഡാഫീസ് ഡിപ്പോ, കൊല്ലം.

ഒരേ ഇരിപ്പിൽ ഇരിക്കുന്ന ഉദ്യോഗസ്ഥന്മാർ, വ്യാപാരികൾ, ഡ്രൈവേഴ്സ്, സൈക്കിൾയാത്രക്കാർ, ബീഡിത്തൊഴിലാളികൾ തുടങ്ങിയവരിൽ നിരന്തരമായി കണ്ടുവരുന്ന മൂലക്കുരു, മൂലംചുടിച്ചിൽ, രക്തംപോക്ക്, മലബന്ധം, കൃമിഉപദ്രവം മുതലായ ഒൻപതുവിധ അശ്ശോരോഗങ്ങളും, പിത്തം, വായു, തലച്ചുററൽ, രക്തംചുടിച്ചിൽ കുട്ടികൾക്കുണ്ടായിക്കൊണ്ടിരിക്കുന്ന ഏതേതുവിധ കരപ്പൻവ്യാധികളും, ചായകുടി, പുകവലി, മദ്യപാനം ഇവകൾ ശീലിച്ചിട്ടുള്ളവരുടെ കുടലിൽ പററിപ്പിടിച്ചിരിക്കുന്ന നിക്കോട്ടെയിൻ എന്ന വിഷദ്രാവകത്തേയും ഏതുവിധ അഭിരുചികളേയും, സുപ്രസിദ്ധമായ "ആപൽബാന്ധവാമൃതം" എന്ന ദിവ്യായുധത്താൽ നശിപ്പിക്കുവിൻ! പത്ഥ്യക്ലേശങ്ങളോ, ശസ്ത്രക്രിയകളോ ആവശ്യമില്ല.

ഉപയോഗക്രമം—രാത്രി ആഹാരത്തിനുശേഷം അര തോലാ (പാറഗോലി അളവുവീതം) ഉപയോഗിക്കണം.

| | | | | | |
|---|---|---|---|---|---|
| 12 | പ്രവശ്യത്തേക്കു | കാൽസേർ | 1 | 0 | 0 |
| 24 | ,, | അരസേർ | 1 | 12 | 0 |
| 48 | ,, | ഒരു സേർ | 3 | 0 | 0 |

## അനുഭവസ്ഥരുടെ അഭിപ്രായങ്ങൾ

1. "ആപൽബാന്ധവാമൃതം" എല്ലാത്തരം അർശസുകളെയും നിശ്ശേഷം നശിപ്പിച്ച്, ഉഷ്ണത്തെ മാററി രക്തശുദ്ധിയെ പ്രദാനംചെയ്യുന്ന ഒന്നാണെന്നു ഞങ്ങൾ സർട്ടിഫിക്കററ് തന്നിരിക്കുന്നു.

പ്രസിഡൻറ്, ആൾ ഇൻഡ്യാ എക്സിബിഷൻ, കോയമ്പത്തൂർ (16-2-41)

2. ഞാൻ "ആപൽബാന്ധവാമൃതം" ഉപയോഗിച്ചുനോക്കി. വളരെ ഗുണമുള്ളതും, സുഖക്കേടുകളെ ഉൻമൂലനാശംചെയ്യുന്നതുമാണ്. അർശസ്സ്, വയററുവേദന മുതലായതുകൾക്കു കൈകണ്ട ദിവ്യൗഷധവുമാണെന്നു ഞാൻ അനുഭവപ്പെട്ടറിഞ്ഞിരിക്കുന്നു. ഇതു് എല്ലാഗൃഹങ്ങളിലും വാങ്ങി സൂക്ഷിച്ചിരിക്കേണ്ടതാണെന്നു ഞാൻ ശുപാർശചെയ്യുന്നു.

Dr. കെ. കാസിർദ്ദീൻസാഹിബ്ബ്, H. M. B: M. C: M. A, F. A. O, H. തൃശ്ശിനാപ്പള്ളി (11-1-41)

3. "ആപൽബാന്ധവാമൃതം" അർശോവ്യാധികൾക്കും രക്തശുദ്ധിക്കും ഒരു ദിവ്യൗഷധമാണെന്നു് എന്റെ അനുഭവത്തിൽ ബോദ്ധ്യപ്പെട്ടു.

എന്നു് എസ്സ്. വീരയ്യാറെഡ്ഡ്യാർ, ആലപ്പുഴ. (12-3-40)

4. "ആപൽബാന്ധവാമൃതം" എന്റെ അനുഭവത്തിൽ എല്ലാവിധ ഉഷ്ണവ്യാധികളേയും ദഹനക്കുറവിനേയും അരുചിയേയും നശിപ്പിക്കുന്ന ഒന്നാണെന്നു ഞാൻ സർട്ടിഫിക്കററു ചെയ്യുന്നു. എന്നു്, പി. സുബ്രഹ്മണ്യം ബി. ഏ., എൽ. ററി., ഹെഡ്മാസ്റ്റർ, ദണ്ഡായുധപാണിസ്കൂൾ, രാമനാട്ട്ഡിസ്ട്രിക്ട്. (11-12-'40)

# സഹോദരി

പുസ്തകം ൩. | ൧൯൪൭-മാർച്ച് | ലക്കം ൯

## ബലിമൃഗങ്ങൾ.

പുളിമാന, പരമേശ്വരൻപിള്ള.

ടൈകെട്ടിയ മാന്യൻമുതൽ കെ. ഡി. ലിസ്റ്റിലെ പേരുകാരൻവരെ, ഒരേതരത്തിലുള്ള ഹാസ്യത്തോടെ കൈചൂണ്ടിക്കാണിക്കുന്ന ഒരുവർഗ്ഗം ഇരുകാലികൾ നമ്മുടെ രാജ്യത്തിലുണ്ടു്. അവർ ആരാണെന്നറിയാമോ? ആലോചിച്ചു തലപുകയണ്ടാ, അവരാണു സാഹിത്യകാരന്മാർ. സമുദായശൃംഗത്തിലൊ, ഉദ്യോഗമേഘമണ്ഡലത്തിലോ ഇരുന്നു്, വേലയില്ലാവേളകളിൽ ഒരു ഗീതകമൊ, ചെറുകഥയൊ രചിച്ചു പത്രത്തിനയക്കുന്ന ഭാഗ്യവാന്മാരുണ്ടു്. അവരെപ്പററി ആക്ഷേപമൊന്നും പറയാൻ സാധിക്കയില്ല. സാഹിത്യകാരൻ എന്നൊന്നു വിളിച്ചുനോക്കു. അപ്പോൾകാണാം അവരുടെ പ്രതിഷേധം. സമുദായമദ്ധ്യത്തിൽ അവർക്കുള്ള മാന്യതയെ അങ്ങനെ അപകടപ്പെടുത്താൻ അവർ അനുവദിക്കയില്ല. അവരുടെ കഥയും കവിതയുമൊക്കെ "മാന്യ"വുമായിരിക്കും. ഞാനവരെയല്ല ഉദ്ദേശിക്കുന്നതു്.

സാഹിത്യകാരന്മാർ—അല്ലെങ്കിൽ വേണ്ടാ— എഴുത്തുകാർ—അങ്ങനെയാണു് അവരെ വിളിക്കുക—മററു - ആദായമാർഗ്ഗങ്ങളും, ശൃംഗങ്ങളും മേഘമണ്ഡലങ്ങളും ഒന്നുമില്ലാത്ത ഒരുവകആളുകൾ - നിങ്ങൾക്കെല്ലാമറിയാമായിരിക്കുമല്ലോ കുറേപ്പേരെ— അവരെയാണു് ഞാൻ ഉദ്ദേശിക്കുന്നതു്. ഒരുവേള സാഹിത്യകാരൻ എന്ന മാന്യപദംതന്നെ അവർക്കു ചേരുന്നതല്ലായിരിക്കും. എഴുത്തുകാരൻ എന്നുമതി! തെററിദ്ധാരണകളും അപകടങ്ങളുംകൂടാതെ കഴിക്കാമല്ലോ. അവരെയാണു ഞാൻ ബലിമൃഗങ്ങളെന്നു വിളിക്കുന്നതു്.

കാരണമല്ലേ? പറയാം. ഇത്രയധികം കുററപ്പെടുത്തലുകളും, അപവാദങ്ങളും, ഉന്ന തെറികളും ഏൾക്കുന്ന മററു ഏതെങ്കിലും ഒരുക്കൂട്ടം ആളുകളെപ്പററി നിങ്ങൾക്കറിയാമോ? കാപ്പിരികൾ അപരിഷ്കൃതരും വിരൂപികളുമാണു്; പഴയ ഹൂണന്മാർ

അതിക്രൂരന്മാരായിരുന്നു; റെഡ് ഇൻഡ്യന്മാർ പച്ചയിറച്ചി തിന്നിരുന്നു; ടോളമീസിന്റെ കാലത്തെ ഈജിപ്തുകാർ സഹോദരികളെ ബാന്ധവിച്ചിരുന്നു; പാശ്ചാത്യന്മാർ ശൗചംചെയ്യുകയില്ല; മംഗോളിയാക്കാർ ചപ്പിയമൂക്കുകാരാണ്; ചീനന്മാർ മോഷ്ടാക്കളാണ്; പെരുവിലുള്ളവർക്കു നാക്കുവഴങ്ങുകയില്ല ഇങ്ങനെ പല ജനവിഭാഗങ്ങൾക്കും പല കുറ്റങ്ങളുണ്ട്. പക്ഷേ- നമ്മുടെനാട്ടിലെ എഴുത്തുകാർക്ക് ഈ സകലദൂഷ്യങ്ങളും ഉണ്ടെന്നു നമ്മുടെ പൗരസഞ്ചയം എന്നേ തീർച്ചപ്പെടുത്തിക്കഴിഞ്ഞു -- ടൈ കെട്ടിയ മാന്യൻമുതൽ കെ. ഡി. ലിസ്റ്റിലെ പേരുകാരൻവരെ.

എഴുത്തുകാരൻ! അമ്പോ! ആ പദംകൊണ്ടു വിവക്ഷിക്കപ്പെടുന്ന അവജ്ഞയുടെ ആഴം! "ഹേയ് ആ പോണതാരാണെന്നറിയാമോ?" ഒരുവൻ മറ്റൊരുവനെ വിളിച്ചു ചോദിച്ചു, 'അയാളാണ്—നായർ!" "ചെറുകഥക്കാരനോ?" കേട്ടുകൊണ്ടുനിന്ന കാൺസ്റ്റേബിൾ മീശമുറുക്കി, ചിറിയൊന്നു വക്രിപ്പിച്ചു, തന്റെ ഭാഷാക്ഷീരസാഗരം കടഞ്ഞെടുത്ത ഒരു ഒന്നാംതരം അശ്ലീലപദത്തെ ഒരു വിശേഷണമാക്കിക്കൊണ്ടു പറഞ്ഞു, "ഇവന്റെയൊക്കെ കഥ! ഇന്നാളൊരെണ്ണം വായിച്ചു. ഒരു കുരപ്പംതറക്കേസ്സിന്റെ മൊഴിപ്പകർപ്പുപോലിരുന്നു." കൂടെനിന്ന ചട്ടമ്പി നാക്കിൽ നരയിട്ടുപൊങ്ങിയ ഏതോ ഒന്നു കാക്കിച്ചുതുപ്പിയിട്ട് നിസ്സങ്കോചം അഭിപ്രായപ്പെട്ടു, "ഇതൊക്കെ അച്ചടിക്കുന്നവന്മാരെ അടിക്കണം!!" അങ്ങിനെ തീരുമാനിച്ച് അവർ പിരിഞ്ഞു. ഇങ്ങനെ, അനൗപചാരികമായി എത്ര പ്രഹരദാനപ്രമേയങ്ങൾ ദിവസവും പാസ്സാകാറുണ്ടെന്നറിയാമോ? ഇതൊന്നുമറിയാതെ ഒരു ജനസദായത്തിന്റെ കോപാഗ്നി ജ്വലിച്ചുടക്കുന്നതറിയാതെ - നീളംകൂടിയ ഖദറുഷാളും പുതച്ചങ്ങു നടക്കനൊണ്—കേരളത്തിലെ എഴുത്തുകാരൻ!

കമ്മ്യൂണിസ്റ്റുകാർ പ്രചരിപ്പിച്ചിട്ടുള്ള ഒരു വാക്കുണ്ടല്ലോ--വർഗ്ഗവൈരം (Class war) പുരാണങ്ങളിലെല്ലാം സുലഭമായ ദേവാസുരവൈരം. ഈമാതിരി വൈരത്തിൽ വ്യക്തിയുടെ ഗുണദോഷങ്ങൾ ഗൗനിക്കപ്പെടുകയില്ല. അച്ചസ്കൂത്ഥമില്ല ഒരു പൊതുവൈരത്തിൽ---ഒരുവർഗ്ഗത്തിന്റെ ഘടകമെന്ന നിലയിൽമാത്രമേ വ്യക്തിക്കു സ്ഥാനമുള്ളു. അങ്ങിനെ എത്ര ഗുണസമ്പന്നനായ മഹാബലിയായാലും ദേവവൈരിയും, എത്ര വിശാലമനസ്കനായ ഫാക്ടറിയുടമസ്ഥനായാലും തൊഴിലാളിവൈരിയുമാണ്. ഈതരത്തിൽ ഒരു വർഗ്ഗവൈരം നമ്മുടെ പൊതുജനങ്ങളേയും എഴുത്തുകാരേയും സംബന്ധിച്ചിടത്തോളം ഉണ്ടെന്ന് നിങ്ങൾക്കു മനസ്സിലായിട്ടുണ്ടോ?

മദ്ധ്യതിരുവിതാംകൂറുകാരനായ ഒരു മദ്ധ്യവയസ്കൻമാന്യന് ഒരിക്കൽ എന്നെ ഒരാൾ പരിചയപ്പെടുത്തി. എന്റെ സ്നേഹിതൻ പറഞ്ഞു, "ഇത് ഇന്നാരാണ്. നമ്മുടെ ഇന്നാരില്ലേ? അദ്ദേഹത്തിന്റെ അനുജനാണ്." മാന്യൻ പ്രസന്നവദനനായി, ആകസ്മികമായി ഉദിച്ച ഒരു വാത്സല്യവായ്പോടെ എന്റെ മുതുകിൽ തട്ടിക്കൊണ്ടു പറഞ്ഞു, "ആഹാ! എന്നിട്ട് ഇതുവരെ നമ്മൾതമ്മിൽ വിരോധികളെപ്പോലെ ഇരുന്നുകളഞ്ഞല്ലോ. മി: ചെല്ലപ്പൻപിള്ള എന്റെ ഒരുറ്റമിത്രമാണ്. ഞാൻ എത്രതവണ വീട്ടിൽ വന്നിട്ടുണ്ടു"— എന്താഹാരം കഴിച്ചിട്ടുണ്ട്—" ഇത്യാദി.

എന്റെ സ്നേഹിതൻ വീണ്ടും പറഞ്ഞു, മി: പരമേശ്വരൻപിള്ള ഒരു കവിയും കഥാകൃത്തും ഒക്കെക്കൂടെയാണ്." ഉദ്വേഗത്തോടെ ആ മദ്ധ്യവയസ്കൻ ചോദിച്ചു, "ഏ? ഏ? എങ്ങിനെ?......" അദ്ദേഹത്തിന് അതു വിശ്വസിക്കാൻ കഴിഞ്ഞില്ല. ആദ്യത്തെ ക്ഷീണത്തിന്റെ വിയപ്പ് അല്പമൊന്നടങ്ങിയപ്പോൾ അദ്ദേഹം എന്റെ സ്നേഹിതനോടുചോദിച്ചു--കാഞ്ഞിരക്കായുടെ കയ്പ് അഭിനയിച്ചുകൊണ്ടു ചോദിച്ചു— "പുരോഗമനക്കാരനുംക്കൂടെ ആയിരിക്കാം അല്ലേ?"

ആ ചോദ്യത്തിൽ എന്റെ ഒരു ഭാവിശത്രു ഒളിഞ്ഞിരിക്കുന്നതായി മനസ്സിലാക്കിയ എന്റെ സ്നേഹിതൻ ഉത്തരം ഒന്നും പറഞ്ഞില്ല. തിരുവനന്തപുരത്തു മോട്ടാർ നിന്നപ്പോൾ—എന്റെ ജ്യേഷ്ഠന്റെ ആ ഉത്തമമിത്രം, ഞങ്ങളുടെ വീട്ടിലെ ചോറിന്റെ സ്വാദ് അപ്പോഴും തികട്ടുന്നുണ്ടെന്നു കൃതജ്ഞതാകാഹളം മുഴക്കിയ ആ സ്നേഹസമ്പന്നൻ—ഒരു വാക്കോ ഒരു നോക്കോ പോലുംക്കൂടാതെ ഇറങ്ങി അങ്ങു പോകയാണു ചെയ്തതു്:

"ഇപ്പോഴത്തെ എഴുത്തുകാർ"--ഇതാണു പല മാന്യന്മാരുടേയും സാഹിത്യസംബന്ധിയായ സംഭാഷണവിഷയം, "ബി. സി. ഏഴാംശതകത്തിലെ കാണ്ടാമൃഗങ്ങൾ" എന്നോ, 'നീലഗിരി മലകളിലെ തോടന്മാർ' (Todas) എന്നോ ഒക്കെ പറയുന്ന ഒരു പഴയ ഗവേഷണസ്വരത്തിലാണ് 'ഇപ്പോഴത്തെ എഴുത്തുകാർ' എന്ന വിഷയവും ഈ മാന്യന്മാർ അവതരിപ്പിക്കുന്നതു്. അതായതു്—ആ സ്വരം കേട്ടാൽ നമുക്കു തോന്നിപ്പോകും—ഇന്നത്തെ എഴുത്തുകാർ എന്നുവെച്ചാൽ ബി. സി-യിൽ ഉണ്ടായിരുന്ന് ഒരുവക ഒററക്കൊമ്പനാനകളോ, നഗ്നരായി നടക്കുന്ന ചില വനചരന്മാരോ, ഏതോ "മോഹംജിദാരോവിലെ അമ്പലക്കല്ലുകളോ ആണ് എന്നു്.

പക്ഷേ—ആ വാചാപ്രസംഗംഅങ്ങോട്ടു തുടങ്ങിക്കഴിഞ്ഞാൽ നമ്മുടെ തെററിദ്ധാരണ മാറിപ്പോകും. ഇപ്പോഴത്തെ എഴുത്തുകാർ, ഈശ്വരഭക്തി, പിതൃഭക്തി, ഗുരുത്വം തുടങ്ങിയ കാമ്പോസിഷൻ വിഷയങ്ങളെപ്പററി അജ്ഞരും, അവയ്ക്കു പകരം, വ്യഭിചാരം, പട്ടിണി, ചൂഷണം മുതലായവയെപ്പററി വലിയ തലക്കെട്ടുകൾ നിർമ്മിക്കുന്നവരുമാണെന്നുള്ളതാണ് ഒരു വലിയ പരാതി. ഈശ്വരഭക്തി, ഗുരുത്വം, വിവേകം മുതലായി നമ്മുടേതുപോലുള്ള ഒരു പൗരസഞ്ചയത്തിനു പൊതുവിൽ ഇല്ലാത്ത ഗുണങ്ങളെ വാഴ്ത്തി ഉപന്യാസങ്ങൾ ചമയ്ക്കുന്നതിനുപകരം, വ്യഭിചാരം, ചൂഷണം മുതലായി അവക്കു പൊതുവിൽ ഉള്ള ദൂഷ്യങ്ങളെ പർവ്വതീകരിക്കുന്ന ഈ എഴുത്തുകാരെ അഭിമാനമുള്ള ഒരു പൗരാവലി എങ്ങിനെ വെറുക്കാതിരിക്കും! അവനവന് ഇല്ലാത്ത ഗുണങ്ങളെ വാഴ്ത്തുന്നവരോടല്ലാതെ, ഉള്ള ദൂഷ്യങ്ങളെ വെളിച്ചപ്പെടുത്തുന്നവരോട് ആർക്കെങ്കിലും പ്രണയമുണ്ടാവുക സാധ്യമാണോ? എഴുത്തുകാരാ! വെറുതേ സ്വപ്നം കാണാതിരിക്കു, താൻ തന്റെ രാജ്യത്തിന്റെ അഭിമാനസ്തംഭമാണെന്നും, തന്റെ കീർത്തി ദിഗന്തങ്ങളിൽ ചെന്ന് എററമുട്ടുകയാണെന്നും. അതെല്ലാം അബദ്ധം. താൻ ബലിമൃഗമാണ്. തന്റെ ആദർശങ്ങളുടെ ബലിപീഠത്തിൽ തന്റെ മെലിഞ്ഞ ഗളത്തിന് ഒരിക്കൽ ഖഡ്ഗപാതമേല്ക്കേണ്ടതായിവരും. ജീവിച്ചിരിക്കുന്നകാലത്തു കല്ലേറിനുമാത്രം അർഹതയുള്ളവനാണു താൻ.

ജീവിതം പരമാൎത്ഥത്തിൽ ജീവിക്കാനുള്ള ഒരു മത്സരമല്ല; അധികാരശക്തിക്കുവേണ്ടിയുള്ള ഒരു തള്ളിനോക്കലാണു്. ആ മെലിഞ്ഞ ഖദറുകാരൻ ഒരെഴുത്തുകാരനാണെന്നു്, ഗുസ്തിക്കു തയ്യാറെടുത്തുനില്ക്കുന്ന ഫയൽമാനറിയാം. ആ ഖദറുകാരന്റെ ഒരക്ഷരംപോലും മറ്റേ ആ മാംസഗോപുരത്തിനു മനസ്സിലാകയില്ലായിരിക്കാം. എങ്കിലും എന്തോ, കാരണമില്ലെന്നു തോന്നിയേക്കാവുന്ന ഒരു അസുഖം ആ ഗുസ്തിക്കാരനുണ്ടാവുകതന്നെചെയ്യും. താൻ നിരവധി ജീവജന്തുക്കളെക്കൊണ്ടും, പരസഹസ്രം തരുലതാദികളെക്കൊണ്ടും പരിപുഷ്ടമാക്കിവച്ചിരിക്കുന്ന തന്റെ ശരീരമേദുരത തനിക്കുവേണ്ടി സമുദായമദ്ധ്യത്തിൽ ഒഴിച്ചുവച്ചിട്ടുള്ള ബഹുമാന്യസ്ഥാനത്തിനു്, ആ ഖദർകാരൻ എങ്ങിനെയോ കൂടുതൽ അർഹനാണെന്നൊരുസംശയം. എപ്പോഴും മനുഷ്യന്റെ ഭീരുത്വം ആണു് അവനെ ചീത്തയാക്കുന്നതു്. അതായതു് അവനവന്റെ കഴിവിലുള്ള അവിശ്വാസത്തിൽ നിന്നുദിക്കുന്ന സംശയവും ഭയവും. അസൂയയുടെ ഉത്പത്തിയും മറ്റെങ്ങുനിന്നുമല്ല.

ലോകോദ്ധാരകനെന്നും, നാട്ടിന്റെ സംസ്കാരത്തിന്റെ പ്രതിനിധിയെന്നും സ്വപ്നം കാണുന്ന എഴുത്തുകാരൻ എങ്ങിനെ മനസ്സിലാക്കും, അവൻ വാസ്തവത്തിൽ പ്രതിക്കൂട്ടിലാണു നില്ക്കുന്നതെന്നു്. അവന്റെ ലോകോദ്ധാരണകൎമ്മത്തിന്റെ മുഖ്യപരിപാടി പാറപോലെ മുരടിച്ച ഇന്നത്തെ അസന്മാൎഗ്ഗികതകളെ തകൎക്കുകയെന്നുള്ളതായതുകൊണ്ടു്, അവയിൽതന്നെ ഒട്ടിനില്ക്കേണ്ടവൎക്കു് എഴുത്തുകാരൻ ശത്രുതന്നെയാണു്. എഴുത്തുകാരനും മനുഷ്യനാണെന്നവൎക്കറിയാം. അവനും തെറ്റുചെയ്യുംപോകുമെന്നവൎക്കറിയാം. അവർ ആ ദിവസത്തിനുവേണ്ടി കാത്തിരിക്കയാണു് — എഴുത്തുകാരൻ ക്രൂശിക്കപ്പെടുന്ന ദിനത്തിനുവേണ്ടി.

ശത്രുതയുടെ ഏറ്റക്കുറവനുസരിച്ചു്, എഴുത്തുകാരന്റെ വൈരികളെ പല ഇനങ്ങളായി തിരിക്കാം.

വിദ്യയ്ക്കു വിലകൊടുക്കാതെ, എഴുത്തുകാരന്റെ കലാചാതുരിയേയും കീൎത്തിമോഹത്തേയും ചൂഷണംചെയ്തു വളരുന്ന പത്രാധിപന്മാർ—അഥവാ പത്രമുടമസ്ഥന്മാർ. എഴുത്തുകാരന്റെ സാമ്പത്തികദുഃസ്ഥിതി നികന്നുപോകാതിരിക്കാൻ ഇവർ പ്രത്യേകം ശ്രദ്ധിക്കുന്നുണ്ടു്. പട്ടുടുപ്പുമിട്ടു പങ്കയുടെ കീഴിലിരിക്കുന്ന പത്രമുടമസ്ഥനു അദ്ദേഹത്തിന്റെ ഇത്തിൾക്കണ്ണികളോടു പറയണം, "ആ പോയതാണു്.. ഇന്നാരു്.. കഥക്കാരൻ. ഞാൻ വണ്ടിക്കൂലിക്കു് ഒരു രൂപാ കൊടുത്തു. പാവം." ഇങ്ങനെ പറഞ്ഞില്ലെങ്കിൽ അദ്ദേഹത്തിന്റെ മാഹാത്മ്യം നാം എങ്ങിനെ അറിയും? ഇങ്ങനെ പറയണമെങ്കിൽ അതു് ആ എഴുത്തുകാരന്റെ വിദ്യയ്ക്കു അൎഹിക്കുന്ന വില കൊടുത്താൽ സാധിക്കുന്നതാണോ? എഴുത്തുകാരന്റെ മഹത്വം സ്ഥാപിക്കപ്പെട്ടുപോയാൽ അവനോടു കാണിക്കുന്ന അപകൃതികൾ ചോദ്യംചെയ്യപ്പെട്ടേക്കുമെന്നൊരു ഭയവും, പത്രമുടമസ്ഥനു കാണും. അവന്റേതാണു മഹത്വമെങ്കിൽ തന്റേതു പിന്നെ എന്തോന്നാണു് എന്നും പത്രപ്രഭു അന്ധാളിച്ചുപോകും. നിശ്ചയമായും അതുകൊണ്ടു് എഴുത്തുകാരനെ നാനാവിധത്തിലും തരംതാഴ്ത്തേണ്ടതു പത്രരാജന്റെ ആവശ്യമാണു്. ആഴ്ചയിൽ ഒരിക്കലെങ്കിലും സ്വപത്രപംക്തികളിൽ എഴുത്തുകാരനെ

പ്പററിയുള്ള ആരോപണങ്ങളും അവഹേളനങ്ങളും ഉണ്ടായിരിക്കണമെന്നു് ഒരു നല്ല പത്രപ്രവൎത്തകനു നിർബ്ബന്ധം കാണും.

ഇത്രയുംപറഞ്ഞപ്പോൾ മറെറാരുകാൎയ്യം ഓൎത്തുപോകുന്നു. ശത്രു ശത്രുവാണു്; തിരിച്ചറിയാം. പക്ഷേ ബുദ്ധിശൂന്യമായ പൊതുജനാഭിപ്രായത്തിന്റെയും, പത്രമുടമസ്ഥന്മാരുടേയും, സ്വന്തം അഹമ്മതിയുടേയും വിലപ്പൊന്നു പററിക്കൊണ്ടു പ്രവൎത്തനം ആരംഭിച്ചിരിക്കുന്ന ഒരു അഞ്ചാംകാളം സാഹിത്യലോകത്തിലുണ്ടു്. മർത്ത്യസൃഷ്ടി നടത്തിയകൂട്ടത്തിൽ വൈവിദ്ധ്യത്തിനുവേണ്ടി ആയിരിക്കാം. ബുദ്ധിക്കു പകരം അഹമ്മതിയും, സാഹിത്യവാസനയ്ക്കുപകരം വിലക്ഷണവാചകരചനാപാടവവും നൽകി ഒരുകൂട്ടം ആളുകളെ ബ്രഹ്മാവു് ചമച്ചുവിട്ടപ്പോൾ സരസ്വതീദേവിയും സകല ദേവഗണവും പ്രതിഷേധിച്ചു. പഞ്ചഭൂതങ്ങളും, പഞ്ചപ്രാണങ്ങളും ഇവരുടെ ഗാത്രത്തെ അധിവസിക്കാൻ വിസമ്മതിച്ചു. സൎവ്വംസഹാ ഇവരുടെ ഭാരം താങ്ങാൻ വഹിയാ എന്നു കണ്ണുനീർവാൎത്തു. ബ്രഹ്മദേവൻ പറഞ്ഞു, "പഞ്ചഭൂതങ്ങളേ, പഞ്ചപ്രാണങ്ങളേ, ഭൂമീദേവീ, നിങ്ങൾ ശ്രദ്ധിക്കിൻ. ഈ പുതിയ സൃഷ്ടികളുടെ പേരു് നിരൂപകന്മാർ എന്നായിരിക്കും. ഇവൎക്കുണ്ടായിരിക്കേണ്ട രണ്ടു ഗുണങ്ങൾ—സാഹിത്യവാസനയില്ലാതിരിക്ക, അഹമ്മതി വേണ്ടുവോളമുണ്ടായിരിക്ക—രണ്ടും നല്ലതിന്മണ്ണം ഇവൎക്കുണ്ടു്. കേരളത്തിൽ ഇവൎക്കു മൂഢമായ ഒരു പ്രബലാഭിപ്രായം സാഹിത്യകാരന്മാർ എന്നു നാമകരണംചെയ്യും. പണ്ഡിതന്മാരാണെന്നു തെററിദ്ധരിക്കും. പോക്കിന്റെയും കഴുതയുടേയും കാണ്ടാമൃഗത്തിന്റെയും ഭാരം സഹിക്കുന്ന ഭൂമിദേവീ, ഇവയിലെല്ലാം അടങ്ങിയിരിക്കുന്ന പഞ്ചഭൂതങ്ങളേ! നിങ്ങൾ ഇപ്പോൾമാത്രം എന്തിനു പ്രതിഷേധിക്കുന്നു? ദേവന്മാരെ സൃഷ്ടിച്ച കൈകൾതന്നെ അസുരരേയും സൃഷ്ടിച്ചെന്നു്, സരസ്വതീ നീ അറിയാത്തവളല്ലല്ലോ. ഓരോ മൃഗത്തിനും അതിന്റെ വളൎച്ചയ്ക്കനുയോജ്യമായ പരിസരങ്ങൾ നൽകിയിട്ടുണ്ടു്. ഈ മൃഗങ്ങൾ പത്രമാപ്പീസുകളുടെ അടുത്തു് ഈൎപ്പമുള്ള ഭൂമിയിൽ വസിച്ചുകൊള്ളും."

ഇങ്ങനെയാണു് ഈ അഞ്ചാംകാളത്തിന്റെ ഉത്ഭവം. ഇവരെപ്പററി ഇനി ഒരിക്കൽ ആയിക്കൊള്ളാം എന്നുവെയ്ക്കാനേ തല്ക്കാലം നിവൃത്തിയുള്ളു.

എഴുത്തുകാരന്റെയും സാഹിത്യത്തിന്റെയും പരമശത്രു ഉത്തരവാദിത്വബോധവും പാണ്ഡിത്യവും, സഹൃദയത്വവുമില്ലാത്ത ഒരുകൂട്ടം നിരൂപകവവ്വാലുകളാണു്. കുമാരനാശാനു നിരോധനയുത്തരവു കൊടുക്കാനും, മററുള്ളവരുടെ ശിരസ്സിലെല്ലാം കൂരിരുട്ടാണെന്നു പറയാനും ഈ മദംപൊട്ടിയ ജളപുംഗവന്മാൎക്കു് ഒരു ക്ലേശവുമില്ല. അഞ്ചാംകാളം! അഞ്ചാംകാളം! അജ്ഞതയുടെ രക്തദാഹം! അഹമ്മതിയുടെ രക്തദാഹം! അസന്മാൎഗ്ഗികളുടെ ഭൂരിപക്ഷത്തിന്റെ പ്രതിക്രിയയുടെ രക്തദാഹം! ബലിമൃഗങ്ങളേ! നിങ്ങളുടെ കഴുത്തു്. ഓൎമ്മയിരിക്കട്ടെ. നിങ്ങളുടെ കഴുത്തു്.



# അണുവിന്റെ പോക്ക്

(പി. കെ. കോരു എം. ഏ. എൽ. റ്റി)

പുരാതനയവനപണ്ഡിതന്മാർ പദാർത്ഥധർമ്മങ്ങളെപ്പറ്റി അവരുടെ സാധാരണ അനുഭവങ്ങളെ അവലംബിച്ച് ചർച്ച ചെയ്തിരുന്നു. ഏതു ദ്രവ്യത്തേയും ഖണ്ഡിച്ചു കൊണ്ടിരുന്നാൽ അവസാനം ഖണ്ഡിക്കുവാൻ പാടില്ലാത്ത അംശങ്ങളായിത്തീരുമെന്നും ഈ അംശങ്ങൾ അനശ്വരങ്ങൾ എന്നും ഇവയുടെ വിവിധമായ സംഘടനകൊണ്ടു വിവിധപദാർത്ഥങ്ങൾ ഉണ്ടാകുമെന്നും ആയിരുന്നു അവരുടെ സിദ്ധാന്തം. ഈ അംശങ്ങളെ അവർ ആറ്റം (അ-നിഷേധസൂചകമായ ഒരു പ്രത്യയം-റ്റോമോസ്-മുറിക്കുക എന്നർത്ഥമുള്ള ഒരുധാതു. ആറ്റം-മുറിക്കുവാൻ കഴിയാത്തതു-അണു) എന്നു പറഞ്ഞു. വായു, ജലം, അഗ്നി, പൃഥ്വി ഈ നാലു മൂലസാധനങ്ങളുടെ അണുക്കളെ കൊണ്ടാണ് വിശ്വത്തിലെ നാനാപദാർത്ഥങ്ങളേയും ഉണ്ടാക്കീട്ടുള്ളതെന്നു അവർ വിശ്വസിച്ചുപോന്നു. കണാദൻ മുതലായ ഭാരതീയ ചിന്തകന്മാരുടേയും അഭിപ്രായം ഇതുതന്നെയായിരുന്നു.

പുരാതനഈജിപ്ത്കാരും ചൈനക്കാരും വാർണീസ് മുതലായ പദാർത്ഥങ്ങൾ ഉണ്ടാക്കുവാനായി പലദ്രവ്യങ്ങളേയും പരിശോധിച്ചിരുന്നു. അറബികൾ താണതരം ലോഹങ്ങളെ സ്വർണ്ണവും വെള്ളിയുമായി മാറ്റാമെന്നു വിശ്വസിച്ചു അതിന്നു പല യത്നങ്ങളും ചെയ്തു. അതിൽ രസത്തിന്നു പ്രധാനമായ ഒരു സ്ഥാനമുണ്ടായിരുന്നു. അറബികളുടെ ഈ വിശ്വാസം മറ്റു സ്ഥലങ്ങളിലും ഉണ്ടായി. അതിൽനിന്നാണ് 'രസശാസ്ത്രം' എന്ന വാക്കിന്റെ ഉത്ഭവം. ഈജിപ്തുരാജ്യത്തിന്നു 'കീമോസ്' എന്നു പുരാതനകാലങ്ങളിൽ ഒരു പേരുണ്ടായിരുന്നു. അതിനാൽ ഈ ശാസ്ത്രത്തിന്നുതന്നെ 'കീമോസിലെ ജ്ഞാനം' എന്നർത്ഥമുള്ള 'കെമിസ്ത്രി' എന്ന പേരും ഉണ്ടായി. മദ്ധ്യകാലങ്ങളിൽ ക്രിസ്ത്വാബ്ദം 1800-വരെ യൂറോപ്പിലെ രാജ്യങ്ങളിൽ വൈദ്യശാസ്ത്രത്തിന്റെ ആവശ്യത്തിന്നായി കെമിസ്ത്രി അഥവാ രസശാസ്ത്രപ്രകാരമുള്ള പല ഗവേഷണങ്ങളും നടത്തിക്കൊണ്ടിരുന്നു.

പതിനെട്ടാം നൂറ്റാണ്ടിൽ ഡാൾറ്റൻ (1766—1844) എന്ന ഒരു പണ്ഡിതൻ ദ്രവ്യപരീക്ഷണത്തിൽ പ്രത്യേകം ശ്രദ്ധ വെച്ചു. അദ്ദേഹം അനേകം ദ്രവ്യങ്ങളെ മൂലദ്രവ്യങ്ങളായി വേർതിരിച്ചു. വെള്ളത്തെ രണ്ടു വായുക്കളായി വേർതിരിക്കാം. ഒന്നു പ്രാണവായു (Oxygen), രണ്ടാമത്തേതു ജലവായു (Hydrogen) ഈ രണ്ടു വായുക്കളേയും ഒന്നായിച്ചേർത്തു തീകൊടുത്താൽ ജലവായു പ്രാണവായുവിൽ കത്തിജ്വലിച്ചു നീരാവിയായിത്തീരുകയും ചെയ്യും. ആ ആവിയെ തണുപ്പിച്ചാൽ വെള്ളമായിത്തീരുന്നു. ഡാൾറ്റൻ കണ്ടതു വെള്ളത്തെ ഏതു വിധത്തിൽ വേർതിരിച്ചാലും അതു എപ്പോൾ ചെയ്താലും അതിൽനിന്നുണ്ടാകുന്ന വായുക്കൾരണ്ടിന്റേയും തൂക്കം ജല

വായു ഒന്നിന്നു്, പ്രാണവായു എട്ടു് എന്ന തോതിലിരിക്കും എന്നായിരുന്നു. ഇപ്രകാരം അംഗാരാമ്ലവായുവെ അംഗാരമായും പ്രാണവായുവായും വേർതിരിക്കാം. തൂക്കം കൊണ്ടു അംഗാരം മൂന്നിന്നു് പ്രാണവായു എട്ടു് എന്ന തോതിൽ വേർതിരിയും. അംഗാലപ്രാണിലം എന്ന വാതകത്തെ വേർതിരിച്ചാൽ അംഗാരം മൂന്നിന്നു പ്രാണവായു നാലു് എന്ന തോതിൽ വേർതിരിയുന്നു. ഇപ്രകാരമുള്ള അനേകം പരീക്ഷണങ്ങളുടെ ഫലമായി ഡാൾററൻ പദാൎത്ഥങ്ങളെ

(1) യൌഗികങ്ങൾ (Compounds) എന്നും,

(2) മൂലധാതുക്കൾ (Elements) എന്നും, രണ്ടുതരമായിത്തിരിച്ചു്

(1) ഏതു യൌഗികപദാൎത്ഥത്തേയും അതിൻെറ മൂലധാതുക്കളായി വേർതിരിച്ചാൽ അവയുടെ തൂക്കം എല്ലായ്പോഴും ഒരു നിശ്ചിതമായ തോതിലായിരിക്കുമെന്നും

(2) ഒരേ മൂലസാധനങ്ങൾ പല തോതിലുംചേൎന്നു് പല യൌഗികപദാൎത്ഥങ്ങളും ഉണ്ടാകുമ്പോൾ അതിൽ ഒന്നിൻെറ ക്ലിപ്തമായ തൂക്കത്തോടു ചേരുന്ന മറേറവയുടെ തൂക്കങ്ങൾ 2:3, 1:2, 3:4 എന്നീ പ്രകാരമുള്ള സരളങ്ങളായ തോതുകളിലായിരിക്കുമെന്നും സ്ഥാപിച്ചു. ഇതു പരീക്ഷണങ്ങളെ ആശ്രയിച്ചു രസശാസ്ത്രലോകത്തിന്നു സമ്മതമാവുകയും ചെയ്തു.

ഒരേ യൌഗികപദാൎത്ഥത്തിൽനിന്നുണ്ടാവുന്ന മൂലധാതുക്കളുടെ തോതു് നിയതമായിരിക്കുമെന്നതിന്നു ഉദാഹരണങ്ങൾ പറഞ്ഞുകഴിഞ്ഞു. രണ്ടാമത്തെ നിയമത്തിന്നു ഉദാഹരണങ്ങൾ പറയാം.

(1) അംഗാരാമ്ലവായുവിൽ അംഗാരം മൂന്നിന്നു പ്രാണവായു എട്ടു്. അംഗാരപ്രാണിലത്തിൽ അംഗാരം മൂന്നിന്നു പ്രാണവായു നാലു്. ഇവിടെ പ്രാണവായുവിൻെറ തോതു് എട്ടിന്നു് നാലു്, അഥവാ രണ്ടിന്നു ഒന്നു്. പ്രാണവായു എട്ടിന്നു അംഗാരാമ്ലത്തിലും അംഗാലപ്രാണിലത്തിലും അംഗാരമെത്രയെന്നാലോചിച്ചാൽ മൂന്നിന്നു് ആറു്, അഥവാ ഒന്നിന്നു് രണ്ടു് എന്നും കിട്ടും.

(2) ഇരുമ്പു് പ്രാണവായുവോടു പല തോതിലും ചേരും. ഇരുമ്പിൽ ($Fe_2O_3$) ഇരുമ്പു് ഏഴിന്നു് പ്രാണവായു മൂന്നു്. കാന്തത്തിൽ ($Fe_3O_4$) ഇരുമ്പു ഇരുപത്തൊന്നിന്നു പ്രാണവായു എട്ടു്. ഇരുപത്തൊന്നു് ഇരുമ്പിന്നു് പ്രാണവായു എത്രയെന്നാലോചിച്ചാൽ ഇരുമ്പിലും കാന്തത്തിലും ഒമ്പതിന്നു് എട്ടു് എന്നും, ഇരുപത്തിനാലു് പ്രാണവായുവിന്നു് ഇരുമ്പു് എത്രയെന്നാലോചിച്ചാൽ എട്ടിനു ഒമ്പതു എന്നും വരുന്നു.

ഇവയിൽനിന്നു ഡാൾററൻ അനുമാനിച്ചതു ഇപ്രകാരമായിരുന്നു.

(1) ഓരോ മൂലധാതുവിൻേറയും അണുക്കൾ ഓരോന്നും നിശ്ചിതമായ തൂക്കത്തോടുകൂടിയതാകുന്നു.

(2) ഒരു മൂലധാതുവിൻെറ നിശ്ചിതസംഖ്യയോളം അണുക്കൾ മറെറാരു മൂലധാതുവിൻേറയോ മററു ധാതുക്കളുടേയോ ക്ലിപ്തസംഖ്യയോളം അണുക്കളോടു യോജിച്ചു യൌഗികപദാൎത്ഥങ്ങൾ ഉണ്ടാകുന്നു.

പിന്നീടു ഡാൾററൻ അണുക്കളുടെ തൂക്കത്തെ നിൎണ്ണയിക്കുവാൻ നോക്കി. അല്ല

അദ്ദേഹത്തിനു സാധിച്ചില്ല. എങ്കിലും ആപേക്ഷികമായ തൂക്കങ്ങളെ നിർണ്ണയിച്ചു. ഏറ്റവും ലഘുവായ മൂലധാതു ജലവായുവായിരുന്നതുകൊണ്ടു അതിൻെറ അണുവിൻെറ തൂക്കം 1 എന്നുവെച്ചു. ആ തോതിൽ മററണുക്കളുടെ തൂക്കം നിർണ്ണയിച്ചു. അതിപ്രകാരമായിരുന്നു.

| | |
|---|---|
| ജലവായു. | 1. |
| പ്രാണവായു. | 8. |
| അംഗാരം. | 6. |
| ഇരുമ്പ്. | 28. |

ഇങ്ങിനെ പല മൂലധാതുക്കളുടേയും ആപേക്ഷികതൂക്കങ്ങൾ നിർണ്ണയിച്ചു. ഇതിൽനിന്നു മൂലധാതുക്കൾ യൌഗികങ്ങളിൽ ചേരുന്ന സമ്പ്രദായത്തെ വിവരിച്ചു. ചില ഉദാഹരണങ്ങൾ പറയാം.

ജലവായുവിൻെറ ഒരു അണുവും പ്രാണവായുവിൻെറ ഒരു അണുവും ചേൎന്നു വെള്ളത്തിൻെറ ഒരു കണം ഉണ്ടാകുന്നു.

പ്രാണവായുവിൻെറ ഒരു അണുവും അംഗാരത്തിൻെറ ഒരു അണുവുംചേൎന്നു അംഗാരപ്രാണിലത്തിൻെറ ഒരു കണവും,

പ്രാണവായുവിൻെറ ഒരു അണുവും അംഗാരത്തിൻെറ രണ്ടു അണുക്കളുംചേൎന്നു അംഗാരാമ്ലത്തിൻെറ ഒരു കണവും,

പ്രാണവായുവിൻെറ മൂന്നു അണുക്കളും ഇരുമ്പിൻെറ രണ്ടു അണുക്കളുംകൂടി ഇരുമ്പിൻെറ ഒരു കണവും,

പ്രാണവായുവിൻെറ നാലു അണുക്കളും ഇരുമ്പിൻെറ മൂന്നു അണുക്കളുംകൂടി കാന്തത്തിൻെറ ഒരു കണവുമുണ്ടാകുന്നു. ഇങ്ങിനെ പരീക്ഷണങ്ങളിൽ കണ്ട സംഗതികളെ സമൎത്ഥിച്ചു.

1808-ൽ ഗേലസാക്ക് എന്ന പണ്ഡിതൻ രണ്ടോ അധികമോ വാതകങ്ങൾ ചേൎന്നു പുതിയ ഒരു വാതകമുണ്ടാകുമ്പോൾ മൂലവാതകങ്ങളുടേയും യോഗവാതകത്തിൻെറയും ഘനപരിമാണത്തിന്നു ഒരു നിയതബന്ധമുണ്ടെന്നു കാണിച്ചു.

രണ്ടു പരിമാണം ജലവായുവും ഒരു പരിമാണം പ്രാണവായുവുംകൂടി വെള്ളത്തിൻെറ ആവി ഉണ്ടായാൽ അതിൻെറ പരിമാണം രണ്ടു മാത്രമായിരിക്കും.

ഒരു പരിമാണം ജലവായുവും ഒരു പരിമാണം ഹരിതകവും (Clorine) കൂടിച്ചേൎന്നാൽ രണ്ടു പരിമാണം ഹാരിതകാമ്ലവായുവുണ്ടാകും.

ഒരു പരിമാണം നേത്രജവായുവും (Nitrogen) മൂന്നു പരിമാണം ജലജവായുവും ചേൎന്നാൽ രണ്ടു പരിമാണം നേത്രജാബ്ജവായുവുണ്ടാകും.

രണ്ടു പരിമാണം അംഗാരപ്രാണിലവും ഒരു പരിമാണം പ്രാണവായുവും ചേൎന്നാൽ രണ്ടു പരിമാണം അംഗാരാമ്ലമുണ്ടാകും. ഈവിധം വരുവാൻ കാരണമെന്തെന്നാലോചിപ്പാൻ തുടങ്ങി. ഡാൾററൻ അണുക്കളുടെ പരിമാണം തുല്യമായിരിക്കുമെന്നു അഭിപ്രായപ്പെട്ടിരുന്നു. എന്നാൽ ഒന്നാം ഉദാഹരണത്തിലെ ജലവായുവിൽ പ്രാണവായുവിലുള്ളതിൻെറ ഇരട്ടി അണുക്കളുണ്ടാകും. ജലവായുവിൻെറ രണ്ടു അണുക്കളും പ്രാണവായുവിൻെറ ഒരണുവും കൂടി ജലത്തിൻെറ ഒരു കണം ഉണ്ടാകുന്നു എന്നുവെച്ചാൽ ജലബാഷ്പത്തിൻെറ പരിമാണം ഇത്ര കൃത്യമായി രണ്ടു എന്നുതന്നെ വരുവാൻ എന്തു കാരണം? ഇപ്രകാരം മററ ഉദാഹരണങ്ങളിലും ആലോചിക്കേണ്ടി വരുന്നു.

ഇതിനു സമാധാനം കണ്ടെത്തു അവോഗാഡ്രോ എന്ന ഒരു ഇററാലിയനായിരുന്നു. അദ്ദേഹം മൂലധാതുക്കളെയും യൌഗികപദാൎത്ഥങ്ങളേയും ഖണ്ഡിച്ചുകൊണ്ടിരുന്നാൽ അവസാനം ലഭിക്കുന്ന അഖണ്ഡത്തെ മോളിക്യൂൾ (ചെറുപിണ്ഡമെന്നൎത്ഥം) എന്നു വിളിച്ചു. ഇതിനെത്തന്നെയാണു് അല്പംമുമ്പ് കണം എന്നുപറഞ്ഞതു്. മുറിക്കുക, അടിക്കുക, തകൎക്കുക, നീട്ടുകമുതലായ ഭേദ്യങ്ങളെക്കൊണ്ടു കണങ്ങളെ അവയുടെ അവയവങ്ങളായി വേർതിരിക്കുവാൻ സാധിക്കയില്ല, സാമാന്യമായ ചൂടുകൊണ്ടും സാധിക്കയില്ല. (ഈ ചെറുപിണ്ഡങ്ങളെയാണു് കണാദാദികൾ ഭേദംകൂടാതെ 'കണം' എന്നും 'അണു' എന്നും പറഞ്ഞതു) എന്നാൽ മററു പ്രത്യേകപദാൎത്ഥങ്ങളുടെ സാന്നിധ്യത്തിൽ ചൂടുകൊണ്ടു കണങ്ങളെ വേർതിരിക്കാം. പക്ഷെ വേറിട്ടുനില്ക്കുകയില്ല. അതുപോലെ അതേപദാൎത്ഥത്തിന്റെയോ മററു പദാൎത്ഥങ്ങളുടേയോ വേറിട്ട അംശങ്ങളോടു ചേൎന്നു ഉടനെ ഒരു കണമായിത്തീരും. ഈ വേറിട്ടു് പിന്നേയും മററുള്ളവയോടു ചേരുന്ന അംശമാണു് ആററം (അണു) എന്നു് അവോഗാഡ്രോ പറഞ്ഞു. ഇതിൽനിന്നു് എല്ലാപദാൎത്ഥങ്ങളും കണങ്ങളുടെ യോഗമാണെന്നും, ഒരുപദാൎത്ഥത്തിന്റെ കണം മറെറാന്നിന്റേതുപോലെ അല്ലെന്നും, എന്നാൽ കണങ്ങൾതന്നെ രണ്ടോ മൂന്നോ അധികമോ അണുക്കളെക്കൊണ്ടുണ്ടാക്കീട്ടുള്ളവയാണെന്നും വരുന്നു. മൂലധാതുക്കളുടെതന്നെ കണങ്ങളിൽ ഒരുപോലെയുള്ള രണ്ടോ മൂന്നോ അധികമോ അണുക്കൾ ഉണ്ടായിരിക്കും. മൂലധാതുക്കളുടെ കണങ്ങളിൽ ഒരു അണുവുമാത്രമാകാം. ഒരു മൂലധാതുവിന്റെ അണുക്കൾ എല്ലാം ഒരുപോലെ ഇരിക്കും. വിവിധമൂലധാതുക്കളുടെ അണുക്കൾ വിവിധങ്ങളായിരിക്കയും ചെയ്യും. ഇങ്ങനെ തൊണ്ണൂറോളം മൂലധാതുക്കളുണ്ടെന്നാണു ഇപ്പോൾ അറിയുന്നതു്. യൌഗികപദാൎത്ഥങ്ങൾ എല്ലാം മൂലധാതുക്കളുടെ അണുക്കളുടെ യോഗംകൊണ്ടുണ്ടാകുന്നു. ഒരു യൌഗികപദാൎത്ഥത്തിന്റെ കണത്തിൽ രണ്ടോ അധികമോ മൂലധാതുക്കളുടെ അണുക്കൾ ചേൎന്നിരിക്കും. വെള്ളം ഒരു യൌഗികപദാൎത്ഥമാണു്. എന്നാൽ പ്രാണവായു, ജലവായു, ഹരിതകം, നേത്രജം എന്നവയുംമററും മൂലധാതുക്കളാണു്. ഇരുമ്പു്, രസം, വെള്ളി, ഈയം, സ്വൎണ്ണം, അലൂമിനിയം, ചെമ്പു മുതലായ ലോഹങ്ങളെല്ലാം മൂലധാതുക്കൾതന്നെ. അവോഗാഡ്രോ താഴെ പറയുംപ്രകാരം പറഞ്ഞു.

"എല്ലാ വാതകങ്ങളുടേയും കണങ്ങൾ തുല്യപരിമാണത്തോടുകൂടിയവയും അതിനാൽ ഒരു ഘനപരിമാണത്തിലുള്ള എല്ലാ വാതകങ്ങളിലും ഒരേ എണ്ണം കണങ്ങൾ ഉണ്ടായിരിക്കുകയും ചെയ്യും."

ഓരോ കണത്തിൽ രണ്ടോ മൂന്നോ അധികമോ അണുക്കൾ ഉണ്ടായിരിക്കുമെന്നു പറഞ്ഞുവല്ലോ. രണ്ടുപദാൎത്ഥങ്ങൾചേൎന്നു് മൂന്നാമതൊന്നുണ്ടാകുമ്പോൾ ചേരുന്നതു കണങ്ങളല്ല, അണുക്കളാണു്. ഈ ചേൎച്ച കണങ്ങളുടെ വിച്ഛേദനാനന്തരമായിരിക്കയുംചെയ്യും.

ഒന്നാംഉദാഹരണത്തിലെ ജലവായുവിൽ പ്രാണവായുവിലുള്ള കണങ്ങളുടെ ഇരട്ടിയുണ്ടെന്നു് അവോഗാഡ്രോവിന്റെ സങ്കല്പത്തിൽനിന്നു വരുന്നു. രണ്ടിന്റേയും ഓരോ കണത്തിൽ ഈരണ്ടണുക്കൾ ഉണ്ടു്. രണ്ടുവാതകങ്ങളും കൂടിച്ചേരുമ്പോൾ രണ്ടു

ജലവായു അണുക്കളും ഒരു പ്രാണവായു അണുവുംകൂടിച്ചേൎന്നു മൂന്നണുക്കളുള്ള ഒരു ജലബാഷ്പകണം ഉണ്ടാകുന്നു. അതിനാൽ രണ്ടു ജലവായുകണങ്ങളിൽനിന്നും ഒരുപ്രാണവായുകണത്തിൽനിന്നുംകൂടി രണ്ടു ജലബാഷ്പകണം ഉത്ഭവിക്കുന്നു. എല്ലാ കണങ്ങൾക്കും തുല്യപരിമാണമായതുകൊണ്ടു ഉദാഹരണത്തിൽ കണ്ടപോലെ രണ്ടുപരിമാണം ജലവായുവും ഒരു പരിമാണം പ്രാണവായുവുംകൂടി രണ്ടുപരിമാണം ജലബാഷ്പമുണ്ടാകുന്നു. ഇങ്ങനെ പല ദ്രവ്യങ്ങളേയും പരീക്ഷിച്ചു എല്ലാ ഫലങ്ങൾക്കും പററത്തക്കവിധത്തിൽ ഓരോന്നിൻെറ കണങ്ങളിൽ എത്ര അണുക്കൾ ഉണ്ടെന്നു തീൎച്ചയാക്കാം ഇവയിൽനിന്നുതന്നെ ആപേക്ഷികതൂക്കങ്ങളും കണക്കാക്കാം. വെള്ളത്തെ വേർതിരിച്ചാൽ 1-തൂക്കം ജലവായുവിന്നു 8-തൂക്കം പ്രാണവായുവല്ലോ കിട്ടുന്നതു്. വെള്ളത്തിൻെറ ഒരേ കണത്തിലും രണ്ടു ജലവാതകാണുക്കളും ഒരു പ്രാണവാതകാണുവും ഉള്ളതുകൊണ്ടു രണ്ടു ജലവാതകാണുക്കളുടെയും ഒരു പ്രാണവാതകാണുവിൻേറയും തൂക്കങ്ങളുടെ തോതു് ഒന്നിനു് എട്ടു് എന്നുവരുന്നു. അഥവാ ഒരു ജലവാതകാണുവിൻേറയും ഒരു പ്രാണവാതകാണുവിൻേറയും തൂക്കങ്ങളുടെ തോതു് അരയ്ക്കു് എട്ടു് അല്ലെങ്കിൽ ഒന്നിനു പതിനാറു് എന്നുവരും. ഒന്നിനേയും പതിനാറിനേയും ഈ വാതകാണുക്കളുടെ ആപേക്ഷികോന്മാനമെന്നു പറയുന്നു. ചില ആപേക്ഷികോന്മാനങ്ങളെ താഴെ പറയാം.

ജലവായു 1, പ്രാണവായു 16, അംഗാരം 12,

നേത്രജവായു 14, ഗന്ധകം 32, ഇരുമ്പു് 56,

വെള്ളി 108, സ്വൎണ്ണം 197, രസം 200, ഈയം 207

ഇങ്ങിനെ 90 മൂലധാതുക്കളുടേയും അണുക്കളുടെ ആപേക്ഷികോന്മാനം നിൎണ്ണയിച്ചിരിക്കുന്നു. ഇങ്ങിനെ ഡാൽററൻെറ ആപേക്ഷികോന്മാനങ്ങളെ ഭേദപ്പെടുത്തേണ്ടിവന്നു.

പല മാർഗ്ഗങ്ങളിലുമായി വാതകകണങ്ങളുടെവലിപ്പവും തൂക്കവും നിൎണ്ണയിച്ചിട്ടുണ്ടു്. ഒരു ഘന ഇഞ്ചു് വാതകത്തിൻെറ പിണ്ഡത്തിൽ 460,000,000,000,000,000,000 ($=46 \times 10^{19}$) കണങ്ങൾ ഉണ്ടായിരിക്കുമെന്നാണു് കണക്കാക്കീട്ടുള്ളതു്. ഇതു വെള്ളം കട്ടിയാകുവാൻ മാത്രം ശൈത്യമുള്ളപ്പോഴും വായുമണ്ഡലത്തിൻെറ സാധാരണസംമൎദ്ദത്തിന്നു അധീനമായിരിക്കുമ്പോഴുമാണു്. വാതകപിണ്ഡത്തിൽ കണങ്ങൾ തിങ്ങിയിരിക്കയില്ല. ഓരോ കണത്തിൻെറ ചുററും വളരെ പ്രദേശം ഒഴിവായിരിക്കും. കണത്തിൻെറ തൂക്കം വളരെ ലഘുവാകുന്നു. 1338 ഘനഇഞ്ചു് സാധാരണവായുവിൻെറ തൂക്കം ഒരു ഔൺസായിരിക്കുമെന്നതിൽനിന്നു വാതകകണങ്ങളുടെതൂക്കം ഊഹിക്കാമല്ലോ. വായുവിൽ പലവിധ കണങ്ങളുണ്ടെന്നും അവയുടെ തൂക്കങ്ങൾക്കു് ഭേദമുണ്ടെന്നും ഓൎക്കുകയും വേണം.

അണുക്കളുടെ ആപേക്ഷികോന്മാനം 1,16,56,200 ഇത്യാദി പൂൎണ്ണസംഖ്യകളായിട്ടല്ല വരുന്നതു്. എങ്കിലും പൂൎണ്ണസംഖ്യകളോടു വളരെ അടുത്തിരിക്കും. കുറെ മൂലധാതുക്കളുടെ അണുക്കൾക്കുമാത്രം 63.57, 3 .457 ഇപ്രകാരമുള്ളസംഖ്യകൾ വരുന്നു. ഇങ്ങനെ മിക്ക അണുക്കളുടേയും ആപേക്ഷികോന്മാനം 250-ൽ താഴെയുള്ള പൂ

ണ്ണസംഖ്യകളോടു അടുത്തുതന്നെ വരുവാനും, എന്നാൽ അതിൽ ലഘുവായ ഭേദങ്ങൾ കാണുവാനും സംഗതിയായതു് വിസ്മയജനകമായിരുന്നു. ഒരു മൂലധാതുവിൻെറ അണുക്കൾക്കു തന്നെ ഭേദമില്ലെങ്കിൽ ആപേക്ഷികോന്മാനങ്ങൾ പൂണ്ണസംഖ്യയിൽനിന്നു അല്പമെങ്കിലും ഭേദപ്പെടുവാൻ പാടില്ലല്ലോ. അതിൻെറ കാരണം പിന്നീടാണു് മനസ്സിലായതു്. അതു വഴിയെ പറയാം. പൂണ്ണസംഖ്യകളിൽനിന്നു ആപേക്ഷികോന്മാനങ്ങൾക്കു കണ്ട ലഘുഭേദങ്ങൾ ശാസ്ത്രജ്ഞന്മാരുടെ ഇടയിൽ പല ആശങ്കകളും ജനിപ്പിച്ചു എങ്കിലും, മിക്കവരും ഒരു മൂലധാതുവിൻെറ അണുക്കൾ ഒരുപോലെ ഇരിക്കുമെന്നും ഇങ്ങിനെ 90 ഓളം വിധത്തിലുള്ള അണുക്കളാണു് നാം കാണുന്ന സകല പദാത്ഥങ്ങളിലുംകൂടി ഉള്ളതെന്നും വിശ്വസിച്ചു.

അണുക്കളുടെ സ്വഭാവം ഏതാണ്ടു് മനസ്സിലായതോടുകൂടി ജനങ്ങളുടെ ചിന്തയിൽ ഒരു വലിയ മാററം വന്നു. അണുക്കൾ 90 തരങ്ങളോളമുണ്ടെന്നും അവയ്ക്കു ഒരുവിധം മാററവും വരികയില്ലെന്നും അവയുടെ സംയോഗവിയോഗംകൊണ്ടു സകലവും സംഭവിക്കുന്നു എന്നും മിക്ക ഭൌതികശാസ്ത്രജ്ഞന്മാരും ചിന്തിക്കുവാൻ തുടങ്ങി. ഇതിൽനിന്നും ആംഗ്ലേയപണ്ഡിതനായ ഡാവിനാൽ സുസ്ഥാപിതമായ പരിണാമവാദത്തിൽനിന്നുമാണു് ആധുനികനിരീശ്വരത്വത്തിൻെറ ആരംഭം. മനശ്ശാസ്ത്രജ്ഞന്മാരിൽ ഒരു ഭാഗവും, വൈദികന്മാർ എല്ലാവരും, കാര്യങ്ങളുടെ അഗാധതയെപ്പററി ബോധമുണ്ടായിരുന്ന അപൂർവം ചില ഭൌതികശാസ്ത്രജ്ഞന്മാരും ഒഴികെ ബാക്കി എല്ലാ വിദ്വാന്മാരും ഈ ആധുനികചിന്താസരണിയിലേക്കുതന്നെ പാഞ്ഞു. ചിന്തിക്കാത്തവരുടെ വിശ്വാസത്തേയും അവിശ്വാസത്തേയും ഈ സന്ദർഭത്തിൽ ഗണ്യമാക്കുവാനില്ലല്ലോ. പ്രകൃതിയിൽ അണുവും, ചൂടു്, കാന്തി, കാന്തം, വിദ്യുത്തു് ഇങ്ങിനെ അന്യോന്യം മാററുവാൻ കഴിയുന്ന ശക്തിയും മാത്രമാണു് ഉള്ളതു്; അണുക്കളിൽ ശക്തിയുടെ കളി മാത്രമാണു് പ്രപഞ്ചം; ഇവയ്ക്കുപ്പുറത്തു ഒന്നും തന്നെ ഇല്ല എന്നാണല്ലോ നിരീശ്വരന്മാരുടെ വാദം.

(തുടരും.)

# മകൾ

തകഴി, ശിവശങ്കരപ്പിള്ള.

## I

എന്റെ മകൾ ഒരു ചീത്തക്കുട്ടിയായിരുന്നില്ല. അവൾ മനഃപൂർവ്വം ഒരു കുസൃതി കാട്ടിയിട്ടുള്ളതായി പറയാൻവയ്യ. അവൾ നല്ല കാര്യവിവരമുള്ള ഒരു കുഞ്ഞിനെപ്പോലെ പെരുമാറിയിരുന്നു. എന്നാലും എന്തോ ഒരുതെറ്റ് അന്ന് അവൾ ചെയ്തു. ഒരു ദുർബ്ബലനിമിഷം, എനിക്കു ദേഷ്യംവന്നു. ഞാൻ അവളെ കടന്നുപിടിച്ചു.

എന്റെ മകൾ കിടുകിടാ നിന്നുവിറച്ചു. അവളുടെ ചെഞ്ചോരിച്ചുണ്ടുകൾ കരുവാളിച്ചു. ആ നിൽപും നോട്ടവും കണ്ടാൽ ഞാൻ കൊല്ലാനായി അവളെ പിടിച്ചിരിക്കുന്നതായി അവൾ പേടിക്കുന്നു എന്നു തോന്നും.

ഞാൻ അന്നോളം അവളെ നോവിച്ചിട്ടില്ല. എന്റെകുഞ്ഞു് നൊമ്പരം എന്തെന്നു് അറിഞ്ഞിട്ടില്ല. ഞാൻ അവളെ ഒന്നടിച്ചു.

"എന്റെ അമ്മോ!"

ദയനീയമായി ഒരു നിലവിളി! "മകളേ!" എന്നു് ആരോ വിളികേട്ടതായി എനിക്കുതോന്നി. ആ നിലവിളിയും വിളികേൾക്കലും ഇപ്പോഴും എന്റെ ഹൃദയത്തിൽ പ്രതിധ്വനിക്കുന്നുണ്ടു്.

ഞാൻ അവളെ പിടികൂടിയപ്പോൾ ഞങ്ങളുടെ ഇടയിൽ വന്നുവീഴാൻ ഒരാൾ ഉണ്ടായിരുന്നില്ല. അവളുടെ അമ്മ ഉണ്ടായിരുന്നെങ്കിൽ എന്റെ മകൾ അങ്ങിനെ പേടിച്ചു കരുവാളിച്ചു ശബ്ദമടച്ചുനിന്നു വിറയ്ക്കുമായിരുന്നില്ല. എങ്കിൽ ഞാൻ പിടിച്ച ഉടൻ അവൾക്കു കരച്ചിൽ വന്നുപോകുമായിരുന്നു; പിടിതരാതെ ഓടിക്കളയുമായിരുന്നു.

സാധുക്കുഞ്ഞു്! ഞാൻ അടിച്ചാൽ അവൾ കൊള്ളുകയേയുള്ളു. എനിക്കവളെ എന്തുംചെയ്യാം. ആരും ഒന്നും ചോദിക്കുകയില്ല. അവൾക്കുടയതായി ഞാൻമാത്രമേയുള്ളു.

എന്റെ മകൾ അമ്മയെ കണ്ടിട്ടില്ല. അനാദ്യമാണു് അമ്മയെന്ന ശബ്ദം അവളുടെ ചുണ്ടുകളിൽനിന്നും ഉതിർന്നു ഞാൻ കേൾക്കുന്നതു്. പക്ഷേ ആ വിളി, അഗാധതയിൽനിന്നും, അമ്മപോയിഒളിച്ചലോകത്തിന്റെ അജ്ഞാതമായ കോണിലെങ്ങോ എത്തിച്ചേരാനായി പൊട്ടിപ്പുറപ്പെട്ടതായിരുന്നു. അതു് അവിടെ എത്തിക്കാണും. ഒരു അമ്മയുള്ള കുഞ്ഞു് അങ്ങിനെ വിളിക്കയില്ല. വിളിക്കേണ്ട ആവശ്യവുമില്ല. വിളികേൾക്കാൻ അമ്മ അടുത്തില്ലേ? 'എന്റെയമ്മോ' എന്ന നാലക്ഷര

ങ്ങൾ എനിക്കറിയാൻ കഴിയാത്ത വികാരങ്ങൾകൊണ്ട് ഞെരിയുന്നുണ്ടായിരുന്നു. മനുഷ്യന് ഒരു ബന്ധുവേയുള്ളു. അമ്മ! അമ്മയില്ലെങ്കിലും അമ്മയെ വിളിച്ചുപോകും; അമ്മ വിളികേൾക്കുകയും ചെയ്യും. വളർത്താൻ അച്ഛൻമാത്രമെ ഉള്ളുവെങ്കിലും ഒരു കുഞ്ഞിനു അമ്മയുണ്ട്. അമ്മ ഇല്ലാതാകുന്ന ഒന്നല്ല. ഞങ്ങളുടെ മദ്ധ്യത്തിൽ അമ്മയുടെ സാന്നിദ്ധ്യം എനിക്കനുഭവപ്പെട്ടു. ആരോ എന്റെ പിടിവിടർത്തിയതായി തോന്നി. എന്നിട്ട് അവളെ തട്ടുത്തുപിടിച്ചുകൊണ്ടുപോയി. അവളുടെ തുടയിൽ എന്റെ കൈവിരലുകൾ നീലനിറത്തിൽ പതിഞ്ഞുകിടന്നിരുന്നു. അവൾ അതുനോക്കി ഏങ്ങലടിച്ചുകരഞ്ഞു. ആരോ അവളുടെ കണ്ണീർതുടച്ചു; 'എന്റെ മകൾ കരയാതെ' എന്നാശ്വസിപ്പിച്ചു. അടിയുടെ നീററൽ വീശിയാററി. ആശ്വാസദായകമായ ചുംബനംചെയ്തു തുടയിൽതട്ടി അവളെ ഉറക്കി. അവൾക്ക് അമ്മയുണ്ട്!

അവളെ പ്രസവിച്ച് ആറാം ദിവസം 'കുഞ്ഞിനെ എടുത്തുകൊള്ളണം' എന്നു പറഞ്ഞ് അവളെ എന്നെ ഏല്പിച്ചിട്ട് അവളുടെ അമ്മ പോയതാണ്. ഞാൻ ആ ചോരക്കുഞ്ഞിനെ എടുത്തു. അതു് എന്നോടു പററിപ്പിടിച്ചു.

ഞാൻ അവളെ വളർത്തി. അവൾ എന്നോടുചേർന്നു കിടക്കുമ്പോൾ ഉറക്കത്തിൽ എന്റെ മാർവ്വിടത്തിൽ മുഖം ചേർത്ത് എന്തോ തപ്പുമായിരുന്നു. ചുണ്ടിൽ തടഞ്ഞു് എന്തോ അവൾക്കു കിട്ടുവാനുണ്ട്. ആ വാസനയിൽനിന്നായിരിക്കും 'അമ്മേ' ളി ഉയർന്നതു്!

ഉറക്കത്തിൽ എന്റെ മകൾ മധുരമായി ചിലപ്പോൾ മന്ദസ്മിതം തൂകും. ഉണർന്നിരിക്കുമ്പോൾ അത്രയും മാധുര്യം അവളുടെ പുഞ്ചിരിക്കില്ല. മററു ചിലപ്പോൾ അർദ്ധനിദ്രയിൽ അവൾ കിടന്നു ഞരങ്ങും. വീണ്ടും സുഖസുഷുപ്തിയിൽ ലയിക്കും. ഞാൻ ഉറങ്ങുന്ന അവളുടെ മുഖത്തു തന്നെ നോക്കി ഇരിക്കാറുണ്ട്. എന്തു സമാധാനവും ശാന്തിയുമാണ് അവടെ കളിയാടുന്നതു്! അമ്മ അവളുടെ അടുത്തു കിടന്ന് ഉറങ്ങുന്നുണ്ടോ? അവൾ കൈ എടുത്തിട്ടിരിക്കുന്നതു്, അമ്മയുടെ ശരീരത്തിലാണ്! എന്റെ മകൾ തനിച്ചിരിക്കുമ്പോൾ ആരോടോ വർത്തമാനം പറഞ്ഞു കളിക്കാറുണ്ട്. കൊഞ്ചിക്കുഴയാറുണ്ട്. അങ്ങിനെ അജ്ഞാതമായ ഒരു ജീവിതവ്യാപാരം എനിക്ക് അനുഭവപ്പെട്ടിരുന്നു.

അവൾ കരയുമ്പോൾ എന്തുചെയ്യണമെന്നറിയാതെ ഞാൻ പരുങ്ങും. പെട്ടെന്ന് ഒരുപായം തോന്നും, അല്ല, തോന്നിപ്പിക്കും. അങ്ങിനെ അവളുടെ കരച്ചിൽ മാററും. ഒരു തള്ളയ്ക്കുമാത്രം തോന്നുന്ന ഒരുപായമായിരിക്കും അതു്. അവൾക്കു ദീനംവരുമ്പോൾ ആരോ പറഞ്ഞുതന്നിട്ടെന്നപോലെ എനിക്കു മരുന്നുകളും തോന്നാറുണ്ട്. ആരോ ആജ്ഞാപിച്ചിട്ടെന്നപോലെ ചിട്ടവഴി ഞാൻ അവളുടെ കാര്യങ്ങൾ നോക്കിപ്പോന്നു. ഒരു പിതാവിനു തനിച്ച് ആറുദിവസം പ്രായമുള്ള ഒരു കുഞ്ഞിനെ വളർത്തിക്കൊണ്ടുവരാൻ സാദ്ധ്യമല്ല. എന്റെകാര്യംനോട്ടിലെല്ലാംഒരു സംസാരവിഷയമായിരുന്നു. പക്ഷേ അതൊന്നും എന്റെ മിടുക്കല്ല. അന്തരിച്ചുപോയ ആത്മാവ് എനിക്ക് ഓരോ നിമിഷവും പ്രചോദനം നൽകിക്കൊണ്ടിരുന്നു. അവൾ വളർത്തുന്നതുപോലെ കുഞ്ഞു വള

രണമെന്നു നിർബന്ധമുണ്ടു്. അവളുടെ മകളെക്കുറിച്ചുള്ള ഉൽകണ്ഠയോടെയാണു് അവൾ പോയതു്. ആ ഉൽകണ്ഠ തുടരുന്നുണ്ടായിരിക്കാം.

ഞാൻ കുഞ്ഞിന്റെ നെററിയിൽ പൊട്ടുതൊടുവിക്കും; അവളുടെ തലമുടി ചീകികെട്ടും, ഉടുപ്പിട്ടുവിക്കും. തള്ളമാരുള്ള കുട്ടികളെപ്പോലെ അവളെയും ചമയിക്കും. എങ്കിലും അതൊന്നും തള്ളമാർ ചെയ്യുന്നതുപോലെ ഒക്കുന്നില്ലത്രേ! ഞാൻ അവളെ എടുക്കുന്നതു് തള്ള കുഞ്ഞിനെ എടുക്കുന്നതുപോലെയല്ലെന്നു് ഒരു സ്നേഹിതൻ പറഞ്ഞു. എന്റെ താരാട്ടുകേട്ടു് കുഞ്ഞു് എങ്ങിനെ ഉറങ്ങുന്നു എന്നു് ഒരു സ്ത്രീ അത്ഭുതപ്പെട്ടു. എന്റെ കുഞ്ഞിന്റെ വളത്തൽ പററുന്നില്ലത്രേ! എന്തുകൊണ്ടു്? എവിടെയാണു് ഒക്കാത്തതു്? ഞാൻ അവളെ വാത്സല്യിക്കുന്നുണ്ടു്. ഞാൻ അവളെ ശിക്ഷിക്കുന്നില്ലെങ്കിൽ അങ്ങിനെയുള്ള കുട്ടികൾ വേറെയില്ലേ? അവൾ ചിരിക്കുന്നു. കളിക്കുന്നുമുണ്ടു്. അവൾക്കു ബുദ്ധിസാമത്ഥ്യത്തിനും കുറവില്ല. സാമാന്യം ആരോഗ്യവുമുണ്ടു്. അതൊന്നുമല്ല, ഏതോ ഒരു കുറവുണ്ടുപോലും. എന്താണതെന്നു പറയാവതല്ല.

എന്റെ മകൾ അവളുടെ ആഗ്രഹങ്ങളൊന്നും എന്നോടു പറയാറില്ല. അവൾക്കു് ആഗ്രഹങ്ങളില്ലായ്കയാലായിരിക്കാം. അല്ലെങ്കിൽ, അവൾക്കു ഞാനല്ലാതെ മററാരുണ്ടു് അവ സാധിച്ചുകൊടുക്കാൻ? ആരുമില്ല. എന്റെ ഒരു സ്നേഹിതൻ എന്നോടുപറഞ്ഞു, ഞാൻ അവളെ സ്നേഹിച്ചാൽമാത്രം പോര, ഞാൻ അവളെ സ്നേഹിക്കുന്നു എന്നു ബോദ്ധ്യപ്പെടുത്തണമെന്നു്. എനിക്കതു മനസ്സിലായില്ല. എങ്കിലും ഞാനതിനു ശ്രമിച്ചു.

II

എന്റെ മകൾ ഒരു നിർബന്ധബുദ്ധിയല്ല. അവൾക്കു നല്ല വിവരമാണു്. എന്തുപറഞ്ഞാലും മനസ്സിലാകും.

അവൾ ഉച്ചത്തിൽ പൊട്ടിച്ചിരിക്കാറില്ലായിരുന്നു; ഉച്ചത്തിൽ വത്തമാനം പറയുകയുമില്ല. അവൾ നേരംപോക്കു പറയുന്നതും ഞാൻ കേട്ടിട്ടില്ല. ഒരു കൂട്ടുകാരും അവൾക്കില്ല. എപ്പോഴും എന്റെ അടുത്തുതന്നെയിരിക്കും.

അങ്ങു വിദൂരതയിൽ ദൃഷ്ടികളയച്ചു് നിശ്ശബ്ദയായി അവൾ ഇരിക്കാറുണ്ടു്. അവൾ എന്തായിരിക്കുമോ ചിന്തിക്കുന്നതു്? അവളുടെ കണ്ണുകളിൽ ഒരുപേടി, വെമ്പൽ നിഴലാടിക്കാണാറുണ്ടു്. ഒരുസംഗതി തീത്തുചെയ്യുന്നതിനോ പറയുന്നതിനോ അവൾക്കു കഴിവില്ല. പക്ഷേ അവൾ എന്നോടു കൂടുതൽ ഒട്ടിച്ചേന്നു.

അവൾ അമ്മേ എന്നു വിളിക്കരുതെന്നു് എനിക്കു നിർബന്ധമായിരുന്നു. അമ്മയില്ലാത്ത കുഞ്ഞു് 'അമ്മേ' എന്നുവിളിക്കുന്നതു നിവൃത്തിയില്ലാത്തപ്പോഴായിരിക്കും. അങ്ങിനെയൊരു നിവൃത്തിയില്ലായ്മ അവൾക്കുവന്നുകൂട. പക്ഷെ എല്ലാം ലഭിച്ചിരുന്നുഎങ്കിലും എന്റെ മകൾ അപ്രസന്നയായിരുന്നു.

അവൾ ഇന്നു് എട്ടുപത്തുവയസ്സുള്ള ഒരു കുട്ടിയാണു്. എനിക്കവളും അവൾക്കു ഞാനുംമാത്രമേയുള്ളൂ. അതു് അവൾക്കു് അറിയുകയും ചെയ്യാം. ഒരുപക്ഷേ ആ വസ്തുത എല്ലാററിലും കൂടുതലായി അവൾ അറിഞ്ഞുപോയിരിക്കാം.

അവൾ കരയുവാൻ ഞാൻ ഇടകൊടുത്തി

ല്ല. അതുകൊണ്ടു് അവൾ കരഞ്ഞില്ല. എന്നാൽ അവളെ പൊട്ടിച്ചിരിപ്പിക്കാൻ എനിക്കു കഴിഞ്ഞില്ല. അതു സാധിക്കാത്ത സംഗതിയായിരുന്നു. എന്റെ മകളെ ഉൽക്കണ്ഠാകുലയാക്കുന്നതു് എന്തായിരിക്കാം?

ആയിടയ്ക്കു് എനിക്കു ഒരുവിവാഹാലോചനവന്നു. എന്റെ മകൾക്കു് ഒരമ്മയെ അല്ലെങ്കിൽ ഒരു കൂട്ടുകാരിയെഎങ്കിലും ലഭിക്കുമല്ലൊ. എന്റെവീട്ടു് ഒരുപക്ഷേ പ്രസന്നമായേക്കാം. ഒരനുജനോ അനുജത്തിയോ ഉണ്ടായാൽ അതിനെ എന്റെ മകൾ സ്നേഹിക്കും. സർവ്വോപരി സ്ത്രീത്വത്തിന്റെ പ്രാഥമികപാഠങ്ങൾ ഒരച്ഛൻ വളർത്തുന്ന കുട്ടിക്കു് എങ്ങിനെ ലഭിക്കാൻ കഴിയും? ഒരു പെൺകുട്ടിയുടെ വികാരങ്ങൾക്കും വിചാരങ്ങൾക്കും രൂപംനൽകി അവളെ ഒരു സ്ത്രീയാക്കുവാൻ അച്ഛനു സാദ്ധ്യമല്ല. ഭർത്തൃമതിയാകുമ്പോൾ എന്റെ മകൾ അബദ്ധങ്ങൾ പററി പരാജയപ്പെട്ടേക്കുമെന്നു് എനിക്കുതോന്നി. ഭർത്താവിനെ പരിചരിച്ചു തൃപ്തിപ്പെടുത്തേണ്ടതു എങ്ങനെയെന്നു് അവൾക്കറിയാമോ? അവൾക്കു ഭർത്താവിനെ സ്നേഹിക്കാൻതന്നെ കഴിയാതെവന്നേക്കാം. അതൊന്നും അവൾ കണ്ടിട്ടില്ല; പഠിച്ചിട്ടില്ല. ഒരമ്മയെയല്ലെങ്കിൽ രണ്ടാമമ്മയെയെങ്കിലും ലഭിക്കുന്നതു പ്രയോജനകരമല്ലേ?

ഈവിധം എനിക്കു വിവാഹാലോചനയോടു തെല്ലുചായ്വു് ഉണ്ടായിപ്പോയി. ആ സംഗതിയെക്കുറിച്ചു ആലോചിക്കാമെന്നു് ആലോചനക്കാരന്റെ അടുത്തു പറഞ്ഞു. അന്നുരാത്രിയിൽ എന്റെ മകൾ വിങ്ങിവിങ്ങിക്കരയുന്നതു ഞാൻ കേട്ടു.

എന്നെന്നേക്കുമായി ആ ആലോചന ഞാൻ ഉപേക്ഷിച്ചു. എന്റെകുഞ്ഞു് കരഞ്ഞതെന്തു്? അതിനു മററുവല്ല കാരണവുമുണ്ടോ? അവളുടെ മനസ്സിനെ ഞാൻ ഒരു കല്ലിട്ടു് ആവശ്യമില്ലാതെ അസ്വാസ്ഥമാക്കി.

അന്നുമുതൽ എന്റെ മകൾ എന്നിൽനിന്നും അല്പംകൂടി അകന്നതായി എനിക്കുതോന്നി. അവൾ ഏകാന്തതയെ ഇഷ്ടപ്പെട്ടു. അങ്ങിനെയിരുന്നു് എന്തോചിന്തിച്ചുകൊണ്ടിരിക്കും. അവളുടെ കണ്ണുകൾ നനയാറുമുണ്ടായിരുന്നു. എന്തിനോ എന്തോ!

ആ വിവാഹാലോചന എന്നെന്നേക്കുമായി ഉപേക്ഷിച്ചു എന്നു പറയാൻ ഞാൻ പലപ്പോഴും ആഞ്ഞിട്ടുണ്ടു്. പക്ഷേ അതു നാവിൽനിന്നും ഉതിർന്നിട്ടില്ല. അങ്ങിനെ പറഞ്ഞാൽതന്നെയും അവൾ അതുവിശ്വസിക്കുമോ? അവളുടെ മ്ലാനതയ്ക്കു് അകൽച്ചയ്ക്കു് ഉള്ള കാരണം എന്തെന്നറിയാൻപോലും എനിക്കു കഴിഞ്ഞില്ല.

അവളോടുചോദിക്കാതെ ഒന്നുംതന്നെ ഞാൻ ചെയ്യുമായിരുന്നില്ല. ഒരുമുണ്ടുമാറണമെങ്കിൽകൂടി അവൾ പറയണം. ഒരിക്കലും ഉച്ചത്തിൽ ഞാൻ എന്റെ മകളോടു സംസാരിക്കാറില്ല. അവളുടെ ആശയങ്ങളും ആഗ്രഹങ്ങളും അറിയുകയായിരുന്നു എന്റെ ജോലി. എന്നിട്ടു് അവയനുസരിച്ചു ഞാൻ പ്രവർത്തിച്ചുപോന്നു. ആ പൂവിന്റെ ഇതൾപോലെ മൃദുലമായ ഹൃദയത്തിൽ ഒരു പോറൽപോലും ഉണ്ടാകരുതു്. എന്റെ സ്നേഹം അവൾക്കു ബോദ്ധ്യപ്പെടണം.

പക്ഷേ അവൾ അതു ബോദ്ധ്യപ്പെട്ടില്ല. അതിൽ കൂടുതൽ ഞാൻ എന്തുചെ

യുണം? എനിക്കു് അറിവില്ല. അവളുടെ ചിന്താഗതി അല്പം അനിയതമായിരുന്നതായിത്തോന്നുന്നു. സ്നേഹവും വാത്സല്യവും ഒന്നും ചിരസ്ഥായികളല്ലെന്നു അവൾ ധരിച്ചിരുന്നതായി സംശയിച്ചുപോകും. ഏതു നിമിഷവും അവളല്ലാതാകാം. ഒരു നട്ടുച്ച വെയിൽ അനുപമമായ വാത്സല്യത്തെ ദ്വേഷമായി മാററാം. ഉരുളയ്ക്കുള്ളിലെ ഒരു ചെറുകല്ലു് ഒരു ജീവിതകാലത്തെ സേവനത്തെ നിഷ്പ്രയോജനമാക്കിയേക്കാം. മനസ്സറിയാതെ വീണുപോയ ഒരു വാക്കു് കോപത്തെ വളർത്തിയേക്കാം. ആരും ആരുടേയും സ്നേഹത്തേയും തൃപ്തിയേയും ആശ്രയിക്കേണ്ട., വിശ്വസിക്കുകയും വേണ്ട. ഒരു കുട്ടി ഇങ്ങിനെയൊക്കെ ചിന്തിക്കുന്നെങ്കിൽ അതു് ആപൽകരമല്ലേ? ഒരു ദിവസം അവളുടെ സംസാരത്തിൽനിന്നു ഞാൻ മനസ്സിലാക്കി. അവൾ തീർച്ചയായി ഒരഭിപ്രായം പറയുകയില്ല. ഞാൻ എന്തെങ്കിലും ചോദിച്ചാൽ എന്റെ മുഖത്തുനോക്കി ഒരു നിമിഷം നിന്നിട്ടേ അവൾ മറുപടിപറയൂ. അതു് എന്റെ അഭിപ്രായവുമായി യോജിച്ചിരുന്നിട്ടേയുള്ളു. അവൾ മറെറാരു അഭിപ്രായമേ പറയൂ എന്നു ന്യായമായി എനിക്കു വിശ്വസിക്കാമായിരിക്കുമ്പോഴും അവൾ അങ്ങിനെയായിരിക്കും പറയുക. അതു് അസ്വാഭാവികമായിരുന്നു. അതു കരുതിക്കൂട്ടിയല്ലെന്നു് എങ്ങിനെ പറയാം? എന്റെ ഇംഗിതങ്ങൾ മണത്തെന്നപോലെ അറിയാനുള്ളകഴിവു്, അവളുടെ ഇംഗിതങ്ങൾ വിഴുങ്ങുവാനുള്ള കഴിവു്,—രണ്ടും അവൾക്കുണ്ടായിരുന്നു.

അതെ, മറെറങ്ങും അതിനുള്ള വ്യാഖ്യാനം തേടേണ്ട. അതുമൂലമേ അവൾക്കു ജീവിക്കാവൂ. അവൾക്കു ഞാനല്ലാതെ ആരുണ്ടു്. എനിക്കു് അപ്രീതി ഉണ്ടായാൽ അവൾക്കു ജീവിക്കാനൊക്കുമോ?

ആ ഇടയ്ക്കു എനിക്കു സാമ്പത്തികമായി കുറച്ചു കുഴപ്പങ്ങളുണ്ടായി. ഞാൻ അവളെ അറിയിക്കാതെ കഴിക്കാൻ നോക്കി. പക്ഷേ അവളെ ഒളിക്കാൻ സാദ്ധ്യമല്ല. അവൾ അറിഞ്ഞു. ഞാൻ പാപ്പരായാൽ അവൾ എന്തുചെയ്യും?

അങ്ങിനെ അവൾ വളർന്നു; ഒരു യുവതിയായി. അവളെ തൊടാൻ എന്റെ കൈകൾ ആവാതായി. ഞാൻ വളർത്തിയ എന്റെ കുഞ്ഞിനെ എനിക്കു ചുംബനം ചെയ്തുകൂടാ. അവൾ അന്യയാകുന്നു. അതെന്തൊരു ഭയങ്കരമാണു്! പക്ഷേ ഞാൻ അതു സഹിച്ചു.

iii

ഒരു പുതിയസംഗതി എന്റെമുമ്പിൽ അവതരിപ്പിക്കപ്പെട്ടു. അന്നോളംഞാൻ ചിന്തിച്ചിരുന്നതല്ല.

“ഇങ്ങനെ എന്നും അവൾ അച്ഛന്റെ കൊച്ചുമകളായി കഴിഞ്ഞാൽ മതിയോ” എന്നു് എന്റെ ഒരു സ്നേഹിതൻ ചോദിച്ചു.

ഞാൻ അവളുടെ വയസ്സു് കണക്കുകൂട്ടിനോക്കി. അവൾക്കു് ഇരുപതുവയസ്സായി. ഒരുവലിയകർത്തവ്യംനിർവ്വഹിക്കാൻ ഇരിക്കുന്നു. അതു് വളരെമുമ്പേതന്നെ നിർവ്വഹിക്കേണ്ടതായിരുന്നു. ഞാൻ അവളുടെ അമ്മയെ പതിനാറാംവയസ്സിലാണു വേട്ടതു്; അടുത്തകൊല്ലം അവൾ പ്രസവിച്ചു.

അന്നു എന്റെ മുമ്പാകെ പ്രത്യക്ഷപ്പെട്ടതു് എന്റെ കൊച്ചുമകളല്ല, വിവാഹപ്രായംകഴിഞ്ഞ ഒരുയുവതി! പക്ഷേ ആ കൊ

ച്ചമകളെ ആ യുവതിയിൽ കാണാമായിരുന്നു. അവൾ വിശാലമായ ലോകത്തിൽ എവിടെയോഉള്ള, അവൾക്കുതന്നെയും അറിഞ്ഞുകൂടാത്ത ഒരു പുരുഷനെ സ്വപ്നംകാണുന്നുണ്ട്!

ഒരുമകളുടെ അഭീഷ്ടങ്ങളെ മനസ്സിലാക്കുവാൻ പിതാവിനു കഴിയുകയില്ല. എങ്കിലും ഞാൻ അപരാധിയാണ്. അവളുടെ അമ്മയുണ്ടായിരുന്നെങ്കിൽ ആ സംഗതി അവൾ എന്നുമുതലേ എന്നെ ഓർമ്മിപ്പിക്കുമായിരുന്നു.

എതായാലും ഞാൻ അന്വേഷിച്ചുതുടങ്ങി. അധികം താമസിയാതെ ഒരുവനെ നിശ്ചയിച്ചു.

ആ യുവാവു കണ്ടാൽകൊള്ളാം; കാലക്ഷേപത്തിനും വകയുണ്ട്. സ്നേഹിക്കുന്നവനും ആയിരിക്കുമെന്ന് എനിക്കു തോന്നി. ചുമതലബോധമുള്ളവനായിരിക്കാൻ ന്യായമുണ്ട്. അയാളുടെ സ്വഭാവത്തെക്കുറിച്ചും അതൃപ്തികരമായി ഒന്നും അറിഞ്ഞില്ല. ഞാൻവിവാഹംനിശ്ചയിച്ചു.

അന്നത്തെപ്പോലെ എന്റെ അന്തരിച്ചുപോയ ഭാര്യയുടെ അഭാവം എനിക്കൊരിക്കലും അനുഭവപ്പെട്ടിട്ടില്ല. ആ ആഘോഷങ്ങൾക്കിടയിൽ, ഒരുക്കങ്ങൾക്കിടയിൽ, ഓടിനടന്നു മേലന്വേഷണംനടത്താൻ ഒരു ഗൃഹനായികയില്ല. അവൾ നിർവ്വഹിക്കേണ്ടതായി എന്തെല്ലാമുണ്ട്! ഞാൻ അവൾ ചെയ്യേണ്ടതെല്ലാംചെയ്തു. പക്ഷെ അതൊന്നും ശരിപ്പെട്ടില്ല.

എന്റെ മകൾ തന്നെത്താൻ ഒരുങ്ങി വെളിയിലിറങ്ങി. അമ്മയില്ലാത്തകുറവ് ഞാൻ അവളുടെ ഒരുക്കത്തിൽകണ്ടു. അവളുടെനയനങ്ങൾ നനഞ്ഞിരിക്കുന്നുവോ? അല്ല, അവൾ കരയുകയാണ്. എന്തിന് എന്റെ സകല ഉത്സാഹവും നശിച്ചു. എന്റെ ഹൃദയംനീറി, അതുകരയാനുള്ള അവസരമാണോ? ഒരുതുള്ളി അവളുടെ കണ്ണിൽനിന്നും അടന്നുവീണു. എന്റെ മകൾ അകാരണമായികരഞ്ഞിട്ടില്ല. സഹിക്കാൻ അവൾക്കു ശക്തിയുണ്ട്. സഹിക്കാൻ കഴിയാതെവരുമ്പോഴേ കരയൂ. ഒരുഭ്രാന്തനെപ്പോലെ ഞാൻ എന്റെ മകളുടെ അങ്ങോട്ട് ഓടി അവളെ കെട്ടിപ്പിടിച്ചുമാറോടുചേർത്തു കണ്ണീർതുടയ്ക്കണമെന്ന്, കരയാനുള്ളകാരണം ചോദിക്കണമെന്ന് തോന്നി. ഞാൻ അവളുടെ അടുത്തെത്തിയപ്പോൾ പുടവകൊടകഴിഞ്ഞു; എന്റെ മകളുടെ ശരീരം വിറയ്ക്കുന്നു!

അവൾക്കു നൽകപ്പെട്ട പുടകയും തട്ടവും വാങ്ങാൻ പുറകിൽ അവളുടെ അമ്മ നില്പില്ല. അതു മററാരോ വാങ്ങി.

ഞാൻ അങ്ങിനെ ശിലാപ്രതിമപോലെ വിവാഹമണ്ഡപത്തിന്റെ സമീപം നില്ക്കുകയായിരുന്നു.

“അവൾക്ക് ഇഷ്ടമാണോ ഈ വിവാഹം എന്നു ചോദിച്ചോ?” എന്നു് ആരോ എന്റെ ചെവികളിൽ ചോദിക്കുന്നു.

ഇല്ല, ഞാൻ അവളോടു ചോദിച്ചില്ല.

വരൻ അവളുടെ കൈപിടിക്കുന്നു. ചാടി ഇടയ്ക്കുവീണ് അതു തടയണമെന്ന് എനിക്കു തോന്നി. ഒരു ഭീകരജന്തു അവളെ വിഴുങ്ങുന്നു. എന്റെമകൾ കൈനീട്ടുന്നില്ല. അയാൾ കടന്നുപിടിച്ചു. അതൊരു ബലാൽക്കാരമായി തോന്നി. അവളെ ഒരു

കരിനിഴൽ വിഴുങ്ങുന്നു. അവളെ രക്ഷിക്കണം.

അങ്ങിനെ വിവാഹം നടന്നു. എന്റെ സകല ഉത്സാഹവും നശിച്ചു. അപ്പോഴും അവൾ കരയുന്നത്രേ! ഞാൻ അവളുടെ ഹിതം ആരായേണ്ടതായിരുന്നു. അവളുടെ അമ്മയുണ്ടായിരുന്നെങ്കിൽ അതറിയാതെ വിവാഹം നടക്കുകയില്ലായിരുന്നു. ഞാൻ എന്റെ മകളുടെ ജീവിതസുഖം നശിപ്പിച്ചോ? എങ്കിൽ ഞാൻ എന്തിനു ജീവിക്കുന്നു? ഞാൻ ഇല്ലാതായാൽ എന്റെ മകൾക്കു ആരുണ്ടു്?

മൂന്നുനാലുദിവസംകഴിഞ്ഞു വരൻ അവളെ കൊണ്ടുപോകാൻ വന്നു. പിറന്നു് അയാൾക്കു പോകണം. അതുപോലെ ഉൽക്കണ്ഠാകുലമായ ഒരു ദിവസം ഉണ്ടായിട്ടില്ല. ആരുണ്ടു എന്നെ വല്ലതുംപറഞ്ഞു് ആശ്വസിപ്പിക്കാൻ! അവൾ വീട്ടിൽനിന്നും പോകുന്നു. എങ്ങോട്ടേക്കു്? സുഖത്തിലേക്കോ ദുഃഖത്തിലേക്കോ? സമാധാനത്തിലേക്കോ ഉൽക്കണ്ഠയിലേക്കോ? എങ്ങിനെയുള്ളവന്റെകൂടെ? അവൻ അവളെ ശകാരിക്കുമോ, തല്ലുമോ? എന്റെ കുഞ്ഞിനു എല്ലാം കൊടുക്കുമോ? അവൾ കരയുന്നു. അവളുടെ ഹിതം ഞാൻ ആരാഞ്ഞതുമല്ല.

അയാളെ ഞാൻ വെറുത്തു. അവനെ ആട്ടിപ്പായിച്ചാലെന്തെന്നു് എനിക്കു തോന്നി. എന്റെ ജീവിതാനന്ദത്തെ കവർന്നെടുത്തുകൊണ്ടുപോകാൻ വന്നിരിക്കയാണു്! അവൾ പോയാൽ ഞാൻ പിന്നെ എങ്ങിനെ ജീവിക്കും?

അവൾ കരയുന്നു. ഒരുപക്ഷേ എന്റെ കുഞ്ഞിനു പോകാൻ ഇഷ്ടമില്ലായിരിക്കും. എങ്കിൽ അവൾ പോകണ്ട. ഞാൻ അയാളെ വിളിച്ചു പറഞ്ഞു.

“എന്റെ കുഞ്ഞിനെ ഞാൻ അയയ്ക്കുന്നില്ല”

അയാൾ എന്റെ മുഖത്തു മിഴിച്ചു നോക്കിനിന്നു. ഞാൻ പറഞ്ഞതു അയാൾക്കു മനസ്സിലായില്ലെന്നു തോന്നുന്നു.

അവൾ പെട്ടെന്നു പുറത്തിറങ്ങിവന്നു. കരഞ്ഞു കണ്ണുകൾ കലങ്ങിയും മുഖം അശ്രുകലുഷമായും ഇരുന്നു എങ്കിലും അവൾ ഒരു കുഞ്ഞല്ല, യുവതിമാത്രമല്ല, ഒരു ഭാര്യയാണു്. അതിന്റെ ഗൗരവം അവൾക്കുണ്ടു്. അവൾ എന്റെ മുഖത്തു നോക്കിപ്പറഞ്ഞു.

“അച്ഛൻ വല്ലതും പറയാതിരിക്കണം. ഞാൻ പോവുകയാണു്.”

അവളുടെ മുഖത്തു ഞാൻ നോക്കി. അവൾ നിശ്ചയിച്ചുകഴിഞ്ഞു. അവൾ പോകുകതന്നെചെയ്യും. ഞാൻ പൊട്ടിക്കരഞ്ഞുപോയി.

അയാൾ മുമ്പേയും അവൾ പിമ്പേയുമായി ഇറങ്ങിപ്പോയി. അങ്ങു പോകുന്നതുവരെ അവൾ ഒന്നു തിരിഞ്ഞു നോക്കുകപോലുംചെയ്തില്ല. അറിയുകയും കേൾക്കുകയും ചെയ്യാത്ത ഒരുവന്റെ പിന്നാലെ, ഒരു ജീവിതകാലത്തെ ഓരോ നിമിഷങ്ങളും അവൾക്കുവേണ്ടി വ്യയംചെയ്ത എന്നെ വിട്ടിട്ടു പോകുന്നു! എന്നെ അവൾക്കു വേണ്ടെന്നു്! എന്റെ ജീവിതസുഖം ഞാൻ ഉപേക്ഷിച്ചു.

എനിക്കെന്തുണ്ടു്? ഒന്നുമില്ല. അവളും എന്റെയല്ല!

എന്റെ വീട്ടിലെ ശൂന്യത ദുസ്സഹമാണു്. എന്റെ മകൾ ഇപ്പോൾ ചിരിക്കുകയായിരിക്കാം.

പക്ഷേ ഈ വീട്ടിന്റെ ഏകാന്തതയിൽ ചിലപ്പോഴെല്ലാം അജ്ഞാതമായ ഒരു ജീവിതവ്യാപാരം ഇപ്പോൾ എനിക്കനുഭവപ്പെടുന്നുണ്ടു്.



# ജീവിതം

(പട്ടം എൻ. ഗോപാലൻനായർ)

അന്നു, വാസന്തവിലാസത്തിലുജ്ജ്വല-
ഭംഗികൾ പുഷ്പിച്ച പൂവനച്ഛായയിൽ
ചിന്നിപ്പടരുന്നയൗവ്വനോത്സാഹത്തി-
ലുള്ളിലാനന്ദമരന്ദം തുളുമ്പവെ,
സല്ലീലമിജ്ജീവിതോത്സവം വർണ്ണിച്ചു
പുല്ലാങ്കുഴലൂതി നൃത്തംനടത്തി നീ...!

മുന്തിരിച്ചാറും, മധുവും, സുമങ്ങളും
തിങ്കളും, തൂവെണ്ണിലാവും, കിനാക്കളും
അത്ഭുതോന്മാദലഹരിപിടിപ്പിച്ച
സ്വർഗ്ഗാനുഭൂതിയിലാറാടിജീവിതം...
പീലിപരത്തിക്കുണുങ്ങിനിന്നാടുന്ന-
നീലമയിലായിരുന്നു നിൻമാനസം!

സ്വപ്നോത്സവത്തിന്റെയന്തിമരംഗ-
ത്തിൽ
മൽക്കവേ! നീ യാത്രചൊല്ലേണ്ടനേരമായ്.
പാടിത്തളർന്നുപോയപ്പൊന്മുരളി, യാ-
നീട്ടററഗാനതരംഗങ്ങൾ മാഞ്ഞുപോയ്.

കേവലംഗായകാ! നിൻനിഴൽമാത്രമായ്
പൂഴിയിൽപററിക്കിടക്കയാണിന്നു നീ.
കൂട്ടുകാരെല്ലാം പിരിഞ്ഞുവിരഹിയായ്,
പാട്ടുംകളിയുംകഴിഞ്ഞു വിവശനായ്
കാല്യക്കതിരൊളിമാഞ്ഞു, നിന്നോർമ്മതൻ
മാല്യമിരുട്ടിലഴിഞ്ഞുചിന്നീടവെ,
സന്തതംപേടിച്ചു ഞെട്ടിയുൽഭ്രാന്തനായ്
പിന്തിരിഞ്ഞീവിധം നോക്കുന്നതെന്തു നീ?
ആവില്ലവീണ്ടും നിനക്കു ചിറകടി-
ച്ചാവിഹായസ്സിലുയർന്നു പറക്കുവാൻ...

മാധുരിതിങ്ങുന്ന വേണുവും, ഗാനവും,
മാദകപ്രേമവും, ലാവണ്യധാമവും
ഫുല്ലതാരുണ്യവും, ഹർഷാനുഭൂതിയും
—എല്ലാംദിവാസ്വപ്നതുല്യംപൊലിഞ്ഞു-
പോയ്!
വ്യർത്ഥമായ്മാനസം നോവിച്ചിടാതിനി-
വിശ്രമംകൊൾകനീ വിസ്മൃതിച്ഛായയിൽ.
നീ നിശ്വസിക്കുന്നതെന്തിനായ്, ജീവിതം
നീറുംമരുപ്പറമ്പായിന്നുമാറുകിൽ...?

---

# ഒരു സമാധാനം

(പി. ദാമോദരൻപിള്ള, ബി. ഏ.)

മഹോപാദ്ധ്യായൻബാലരാമപ്പണിക്കർ അവർകൾ, "കരുണയിലെ കായികപരിവർത്തനം" എന്ന പേരിൽ ഞാൻ മുൻപെഴുതിയിരുന്ന ഒരു ലേഖനത്തിന് ഇക്കഴിഞ്ഞലക്കം "സഹോദരി"യിൽ ഒരു സുദീർഘമായ മറുപടി എഴുതിയിരിക്കുന്നു. 'കരുണ'യിൽ വാസവദത്തയ്ക്കുണ്ടായ നിർവ്വാണം ബുദ്ധമതപ്രകാരമുള്ള തുഷിതപുരപ്രാപ്തി മാത്രമാണെന്നും അതിനാവശ്യമായ പരിവർത്തനങ്ങൾ പടിപടിയായി അവളിൽ സംഭവിക്കുന്നതു കാണാൻ കഴിയുമെന്നും, ബുദ്ധമതസിദ്ധാന്തപ്രകാരമാണു കാവ്യം ആസ്വദിക്കേണ്ടതെന്നും അതിൽ പറഞ്ഞു കാണുന്നു. 'കരുണ' മുഴുവൻ ഒന്നു പര്യ്യടനം ചെയ്തിട്ട്, ബുദ്ധമതസിദ്ധാന്തങ്ങളെ വിശദീകരിച്ച്, വാസവദത്തയുടെ പരിവർത്തനത്തെ സാധൂകരിക്കുന്ന കാഴ്ച ഒരു നേരമ്പോക്കാണെന്നേ എനിക്കു തോന്നുന്നുള്ളു. ഈ നേരമ്പോക്കു തോന്നാനുള്ള അടിസ്ഥാനമെന്തെന്നാണ് ആദ്യമായി ആലോചിക്കേണ്ടിയിരിക്കുന്നത്.

ബുദ്ധമതസിദ്ധാന്തങ്ങൾ അറിഞ്ഞിരുന്നെങ്കിൽ എനിക്കു കരുണയെപ്പററിയുള്ള തെററിദ്ധാരണകൾ ഉണ്ടാകയില്ലായിരുന്നു എന്നും, കവിയെപ്പോലെതന്നെ നിരൂപകനും പണ്ഡിതനായിരിക്കണമെന്നും മി. പണിക്കർ പ്രകാരാന്തരേണ പറയുന്നുണ്ട്. ബുദ്ധമതസിദ്ധാന്തങ്ങൾകൊണ്ടുമാത്രം സാധൂകരിക്കപ്പെടാവുന്ന ഒരു കാവ്യം ആ പേരിനെ അർഹിക്കുന്നു എന്നു വിചാരിക്കാൻ എനിക്കു സാധിക്കുന്നില്ല. എന്റെ മതത്തിൽക്കൂടി നോക്കുമ്പോൾ സൂര്യ്യൻ ചന്ദ്രനായിരിക്കുമെന്നും, അതിനാൽ കവി സൂര്യ്യനെ ചന്ദ്രനെന്നു വിളിക്കുന്നതാണു ശരിയെന്നും ചില ശിഷ്യുക്കൾ വാദിച്ചാൽ അതു മനസ്സിലാക്കാൻ കഴിയുമെങ്കിലും, കാര്യ്യമായി ഗണിക്കാൻ നിവൃത്തിയില്ലല്ലൊ. എങ്കിലും മി. പണിക്കരുടെ വാദം മേല്പറഞ്ഞ ശിഷ്യവിന്റേതിനേക്കാൾ ഒട്ടും ഭേദമല്ലെന്നാണു കാണുന്നത്. ഇവിടെ നേരമ്പോക്കിൽ ചിരിക്കയല്ലാതെ എന്താണു ഗതി?

മനുഷ്യൻ ഏതുമതക്കാരനായിരുന്നാലും അവന്റെ അനുഭവങ്ങൾക്ക് സന്ദർഭത്തിന്റെയും, പരിതഃസ്ഥിതികളുടെയും, സ്വഭാവത്തിന്റെയും വ്യത്യാസംകൊണ്ടല്ലാതെ മതസിദ്ധാന്തങ്ങളുടെ വ്യത്യാസംകൊണ്ടു മാററം വരുന്നതാണെന്നു മി. പണിക്കരല്ല, ആശാൻതന്നെ പറഞ്ഞാലും അതു ശരിയാകുന്നതല്ല. ഒരു പ്രത്യേകസന്ദർഭത്തിൽ, ഒരു പ്രത്യേകപരിതഃസ്ഥിതിയിൽ ഒരു പ്രത്യേകസ്വഭാവക്കാരന് ഇന്നതരത്തിലുള്ള അനുഭവങ്ങൾ ഉണ്ടാകും, മറിച്ചുണ്ടാകയില്ല എന്നറിയാത്തത് ചിലരുടെ കാര്യ്യത്തിൽ ഒരത്ഭുതമായിരിക്കുന്നു. പത്തുവർഷം കുടിച്ചുശീലിച്ച ഒരുവൻ പതിനൊന്നാംവർഷത്തിന്റെ ആദ്യം കുടിനിർത്തി അന്നിമിഷത്തിനകം മരിച്ചാൽ, വാസ്തവത്തിൽ അയാൾ കുടിനിർത്തിയതായി ആ

ക്കും വിശ്വാസം തോന്നുകയില്ലെന്നു വെറും മനുഷ്യസ്വഭാവത്തെ മുൻനിർത്തി ഞാൻ പറയുമ്പോൾ മി. പണിക്കർ പറയുന്നു, "അയാൾ നിങ്ങളുടെ മതക്കാരനല്ല. ബുദ്ധമതത്തിലെ തത്വങ്ങൾ അറിയാമായിരുന്നെങ്കിൽ അയാൾ കുടിനിർത്തിയെന്നു തന്നെ പറയുമായിരുന്നു. അങ്ങനെപറയുന്ന ആശാനെ നിങ്ങൾ വിശ്വസിക്കാത്തതു് അക്കാര്യത്തിൽ ആശാന്റെ പാണ്ഡിത്യം നിങ്ങൾക്കു് ഇല്ലാത്തതുകൊണ്ടുമാത്രമാണു്" എന്നെല്ലാം. ഇങ്ങനെപറയുന്ന ഒരാളിനോടു ഞാനെന്താണു മറുപടിപറയേണ്ടതു്? എങ്കിലും മി. പണിക്കരുടെ ലേഖനത്തിനു ഞാൻ സമാധാനം പറഞ്ഞേ മതിയാവൂ. അദ്ദേഹം ഒരു മഹോപാദ്ധ്യായനാണു്, കോളജ് ലക്ചററുമാണു്.

ഒന്നാമതായി മി. പണിക്കർ മനസ്സിലാക്കാനുള്ളതു്—അങ്ങനെതന്നെ പറഞ്ഞുകൊള്ളട്ടെ—വാസവദത്ത ഒരു ബുദ്ധമതക്കാരിയാണെന്നു സമ്മതിച്ചാൽതന്നെയും അവളുടെ മനസ്സും, ജീവനുംമററും ബുദ്ധമതക്കാരുടെ വകയാണെന്നു വരികയില്ലെന്നാകുന്നു. ബുദ്ധമതക്കാരിയായ ഒരു വേശ്യയ്ക്കു് നിർവാണം കിട്ടാൻ, കാലും കൈയുംമററും പൊയ്പ്പോയശേഷം ആരുടെയെങ്കിലും സാന്ത്വനങ്ങൾ കേൾക്കുമ്പോൾ ഒന്നുകരയുകമാത്രമേ വേണ്ടതുള്ളു എന്നും വിശ്വസിക്കാൻ പ്രയാസമായിരിക്കുന്നു. ഓരോമതക്കാർക്കു് ഓരോതരം ജീവനും, കരണങ്ങളും മററുമാണുള്ളതെന്നു വിചാരിച്ചാൽ ആർക്കും ഒന്നിനെപ്പററിയും ഒന്നും പറയാനുണ്ടായിരിക്കയുമില്ല.

രണ്ടാമതു പുരാണങ്ങളെപ്പററിയുള്ള എന്റെ പരാമർശത്തെ സാധൂകരിക്കേണ്ടതു് ഇവിടെയാണെന്നു ഞാൻ വിചാരിക്കുന്നു. പുരാണങ്ങൾ സാഹിത്യമല്ലെന്നു ഞാൻ പറഞ്ഞതായോ, അർത്ഥമാക്കിയതായോ മി. പണിക്കർ തന്റെ ലേഖനത്തിൽ ഉപഹസിക്കുന്നതു കാണുമ്പോൾ പുരാണങ്ങളും ശുദ്ധസാഹിത്യകൃതികളും തമ്മിലുള്ള വ്യത്യാസം അദ്ദേഹം മനസ്സിലാക്കിയിട്ടില്ലെന്നാണു് വിചാരിക്കേണ്ടിവരുന്നതു്. പുരാണങ്ങൾ ഒരു ജനതയുടെ ഉപജ്ഞാനത്തിൽ ഉൾപ്പെട്ട ജീവിതതത്വങ്ങളെയും മരണാനന്തരജീവിതത്തെയും മോക്ഷംമുതലായവയേയുംപററി ചമൽക്കാരകാരകങ്ങളായ കഥകളുടെ രൂപത്തിൽ ചെയ്യുന്ന പ്രപഞ്ചനങ്ങൾ മാത്രമാകുന്നു. മററുമതക്കാർ അവ സ്വീകരിക്കുന്നോ, തിരസ്കരിക്കുന്നോ എന്നു നോക്കേണ്ട ഭാരം പുരാണകർത്താവിനല്ല. അവയിൽ സ്വീകാര്യമായി തോന്നുന്ന ഭാഗങ്ങൾ അവർ സ്വീകരിക്കട്ടെ, മററു ഭാഗങ്ങൾ നിരാകരിക്കട്ടെ, എന്നു മാത്രമേ അയാൾ കരുതേണ്ടതുള്ളു. എന്നാൽ ഒരു സാഹിത്യകൃതിയുടെ നില അതല്ല. അതു വെറും ഒരു കലാവസ്തു മാത്രമാണു്. അനുവാചകരെക്കൊണ്ടു് വിശ്വസിപ്പിക്കാൻ സാധിക്കാത്ത കാര്യങ്ങൾ കവി തന്റെ സാഹിത്യകൃതിയിൽ ഉൾപ്പെടുത്താൻ പാടില്ല. വിശ്വാസം തോന്നിക്കുക എന്നതാണു് കലയുടെ സ്വഭാവവും ധർമ്മവും. അതില്ലെങ്കിൽ കലയില്ല. കാനൽജലം കാണുമ്പോൾ അതു് മിഥ്യയാണെന്നു് ബുദ്ധികൊണ്ടറിഞ്ഞാൽപോലും, മിഥ്യയല്ലെന്നു് അനുഭവംകൊണ്ടു നമുക്കു് തോന്നിപ്പോകുന്നു. ഇതാണു കലയുടേയും അവസ്ഥ. ഇല്ലാത്ത ഒന്നിന്റെ ഉണ്മയിൽ വിശ്വസിപ്പിക്കുന്ന കഴിവു് കലയുടേതും കലാകാരന്റേതുമാകുന്നു. പുരാണമല്ലാത്ത സാഹിത്യകൃതി ശുദ്ധ കലാ

വസ്തു ആകയാൽ അതിൽ നമുക്കു് വിശ്വാസം വരാതെ ശേഷിക്കുന്ന ഭാഗങ്ങൾ കലാപ്രചയകാരണമാണെന്നു് വിധിക്കേണ്ടിവരുന്നതാണെന്നു് ഇതിനകം വ്യക്തമായിരിക്കുമല്ലോ.

രണ്ടാമതായി ഹൈന്ദവപുരാണങ്ങളിൽ ഒന്നിൽപോലും ഒരിടത്തും ഉപഗുപ്തനെപ്പോലെ, ഒരാചാര്യന്റെ രണ്ടാംകിടയിലുള്ള ശിഷ്യന്മാർ ആർക്കും നിർവാണമോ, സ്വർഗ്ഗപ്രാപ്തിയോ നൽകിയതായി കാണ്മാനില്ല. ചില പുരാണപാത്രങ്ങൾക്കു് പെട്ടെന്നു് മോക്ഷം കിട്ടിയതായി പുരാണങ്ങളിൽ നാം വായിക്കാറുണ്ടെങ്കിലും, മോക്ഷദാനത്തിനധികാരിയായി കാണുന്നതു് സർവ്വജ്ഞനും, സർവ്വശക്തനുമായ ഈശ്വരനെത്തന്നെയായിരിക്കും. ഒരു പാത്രത്തിന്റെ പൂർവ്വജന്മസുകൃതങ്ങളെപ്പററി അറിയാനുള്ള സാർവ്വജ്ഞവും, അതനുസരിച്ചു് മോക്ഷം കൊടുക്കാനുള്ള ശക്തിയും ഈശ്വരനു് സ്വായത്തമാകയാൽ പുരാണത്തിലെ അജാമിളമോക്ഷത്തെപ്പററിപ്പോലും ചോദ്യം ചെയ്യാൻ പ്രയാസമായിത്തീരുന്നു. ആധുനിക ശാസ്ത്രത്തിന്റെ സർവ്വംഭക്ഷകമായ ആക്രമണംകൊണ്ടുപോലും പുനർജ്ജന്മസിദ്ധാന്തം ഭഞ്ജിക്കപ്പെട്ടിട്ടില്ല. ബുദ്ധമതത്തിനു് അതേററവും പഥ്യവുമാണു്. ആ സ്ഥിതിക്കു് പൂവ്ജന്മസുകൃതദുഷ്കൃതാദികളെ അടിസ്ഥാനപ്പെടുത്തി എഴുതിയിരിക്കുന്ന പുരാണകൃതികളിലെ ആവക ഉപകഥകളെപ്പററി തർക്കിക്കേണ്ട ആവശ്യമില്ല. എന്തെന്നാൽ അജാമിളൻതന്നെയും പൂർവ്വജന്മത്തിൽ ചെയ്ത സുകൃതത്തിന്റെ ഫലമായിട്ടാണു് അനന്തരജന്മത്തിൽ അയാൾ മോക്ഷത്തിനർഹനായതെന്നു് വിചാരിച്ചു് ആ കഥ അവിമൃശ്യമെന്ന നിലയിൽ തള്ളിക്കളയാവുന്നതാണു്.

മൂന്നാമതായി, അജാമിളനെയോ, പിംഗളയേയോ, പോലെയുള്ള ഒരു പുരാണപാത്രത്തിനു് മോക്ഷം കിട്ടിയെന്നുള്ളവസ്തുതയെയല്ല, ആ ഉപകഥാകഥനത്തിൽ സൂചിപ്പിക്കപ്പെട്ടിരിക്കുന്ന തത്വമേതോ, അതിനെമാത്രമേ നാം ഗ്രഹിക്കേണ്ടതുള്ളു എന്നുള്ളതിനാൽ പുരാണകഥയെ വിശ്വസിച്ചാലും ഇല്ലെങ്കിലും കാര്യത്തിൽ ഫലം ഒന്നുതന്നെയാണു്. ഈസപ്പിന്റെ മൃഗകഥകൾ വിശ്വസിക്കാൻവയ്യെന്നു് പരാതിപ്പെടാൻ എന്താണു് വഴി? എന്നാൽ, പുരാണങ്ങൾക്കു് നാനാരസങ്ങളുടെ പൂർണ്ണതയാലും, ജീവിതത്തെ ആകെ ഗ്രസിക്കുന്ന മഹത്തായ തത്വങ്ങളുടെ പ്രതിപാദനവൈചിത്ര്യത്താലും, മററും ഈസപ്പ്കഥകളെ അപേക്ഷിച്ചു് അത്യുൽകൃഷ്ടമായ ഒരു സ്ഥാനം സാഹിത്യത്തിലുണ്ടെന്നുപറയാതെ നിവൃത്തിയില്ല. പക്ഷെ അതുകൊണ്ടുമാത്രം അവ ശുദ്ധമേ സാഹിത്യകൃതികൾമാത്രമാണെന്നു് വിധിച്ചുകൂടാത്തതാണെന്നത്രെ ഞാൻ വിവക്ഷിച്ചിരുന്നതു്. ഇതിനെ തെററിദ്ധരിക്കാനോ തെററദ്ധരിപ്പിക്കാനോ, ശ്രമിക്കുന്നതു് മി. പണിക്കർക്കു് ഒരു ഭൂഷണമാണെന്നു് എനിക്കു് തോന്നുന്നില്ല.

പുരാണങ്ങളിലെ ഉപകഥകൾ വലിയ ഒരു സമുദ്രത്തിലെ ഒരുതുള്ളിവെള്ളമെന്നപോലെ പ്രത്യേകശ്രദ്ധയ്ക്കു് വിഷയമാകാതെ ശേഷിക്കുന്നതാണു്. പ്രധാന കഥാഗതിയെ-അല്പമൊന്നു് സഹായിക്കുകയെന്നതിൽകവിഞ്ഞ സ്ഥാനമൊന്നും അവയ്ക്കില്ല. അതിനാൽ അവയിലെ കലാസൗന്ദര്യം നിഷ്കൃഷ്ടമായ പരിഗണനയ്ക്കു് അർഹമാകാ

ത്തു് സ്വാഭാവികംമാത്രമാകുന്നു. നേരേമറിച്ചു് ഒരുകവി ആ ഉപകഥകളെ അടിസ്ഥാനമാക്കി ഒരു പ്രത്യേകകാവ്യം ചമയ്ക്കുമ്പോൾ ത്യാജ്യഗ്രാഹ്യവിവേചനംചെയ്തും, പോരാത്തതുകൂട്ടിച്ചേർത്തും തികഞ്ഞ ഒരു കലാശില്പംതന്നെ ലോകസമക്ഷം സമർപ്പിക്കാൻ സന്നദ്ധനായിരിക്കേണ്ടതാണു്. വാസവദത്തയുടെ കഥ മൂലകഥയിൽനിന്നു് പറയത്തക്കവ്യത്യാസംകൂടാതെയാണു് കാവ്യരൂപത്തിലാക്കിയതെന്നു് ചിലർ ഒരു സമാധാനം പറയാറുള്ളതു് തന്നിമിത്തം നിരസ്തമായിത്തീരുന്നു. അതോടെ അജാമിളന്റെയോ, പിംഗളയുടേയോ പുരാണാന്തർഗ്ഗതമായ ഉപകഥ ചൂണ്ടിക്കാണിച്ചു് വാസവദത്തയുടെ ക്ഷിപ്രനിർവാണം സാധുവാണെന്നു് വാദിക്കുന്നതിന്റെ അസാധുത വ്യക്തമാകയും ചെയ്യുന്നതാണു്.

മേല്പറഞ്ഞ സംഗതികൾ ചില സംശയങ്ങൾക്കിടനൽകുന്നുണ്ടെന്നുള്ളതു് ഞാൻ വിസ്മരിക്കുന്നില്ല. ഹിന്ദുമതവും, ബുദ്ധമതവും പൂർവജന്മത്തിൽ വിശ്വസിക്കുന്നസ്ഥിതിക്കു്, അജാമിളന്റെ മോക്ഷം പൂർവജന്മസുകൃതഫലമാണെന്നും, വാസവദത്തയുടേതു് അങ്ങനെയല്ലെന്നും വരുന്നതെങ്ങനെ? അജാമിളൻ സ്വതേ ആദ്യംതന്നെ ഒരു ദുഷ്ടനായിരുന്നില്ല. നേരേമറിച്ചു് വാസവദത്തയുടെ "കുലനയം"തന്നെ വ്യഭിചാരമാണെന്നു കാവ്യത്തിൽ സ്പഷ്ടമാണു്. പരമ്പരയായിത്തന്നെ വ്യഭിചാരം ജീവിതവൃത്തിയായി സ്വീകരിച്ചിരുന്ന ഒരു കുടുംബത്തിലാണു് അവൾ ജനിച്ചതെന്നു മേലുദ്ധരിച്ച "നയം"കൊണ്ടു സ്പഷ്ടമായിരിക്കുന്നതിനാൽ പൂർവജന്മസിദ്ധാന്തപ്രകാരം അവളുടെ സംസ്കാരം അത്തരം ഒരു പരിതഃസ്ഥിതിയിലേക്കാണു് അവളെ നയിച്ചതെന്നു വിചാരിക്കേണ്ടിയിരിക്കുന്നു. അവളുടെ മനോഭാവം ആദ്യന്തം ഈ അനുമാനത്തെ സാധൂകരിക്കുന്നുമുണ്ടു്. പൂർവജന്മങ്ങളിലെല്ലാം താൻ അഴകേറിയ ഒരു വ്യഭിചാരിണിയായിരുന്നു എന്നറിഞ്ഞിരുന്നെങ്കിൽ ആശാന്റെ വാസവദത്ത അതിനെപ്പററി അഭിമാനിക്കുകമാത്രമെ ചെയ്യുയുള്ളൂ. അവസാനമുഹൂർത്തത്തിൽ, കരചരണാദികൾ ഖണ്ഡിക്കപ്പെട്ടു്, അദ്ധ്യാത്മവിദ്യാലയമെന്നു് അന്യത്ര വർണ്ണിക്കപ്പെട്ടിരിക്കുന്ന ചുടുകാട്ടിന്റെ നടുവിൽ കിടക്കുന്ന അവസരത്തിൽതന്നെയും അവളുടെ ചിന്തകൾ "രാഗവൈഭവ"സൂചകങ്ങളായിട്ടല്ലാതെ, ആദ്ധ്യാത്മികങ്ങളായി കാണപ്പെടുന്നില്ല. ഈ ജഡവികാരപ്രേരിതയായ നായികയുടെ അടുക്കൽ ഉപഗുപ്തൻ എന്തിനു് ആവശ്യമില്ലാത്ത നിർവാണം അഥവാ സ്വർഗ്ഗം നീട്ടിക്കൊണ്ടുചെല്ലണം? സ്വർഗ്ഗത്തിനു് അർഹതയുള്ളവർക്കു് എന്തുകൊണ്ടു് അദ്ദേഹം അതുകൊടുക്കുന്നില്ല? വാസവദത്ത നിർവാണത്തിനോ സ്വർഗ്ഗത്തിനോ അർഹയായിരുന്നെങ്കിൽ ഈമാതിരി സംശയങ്ങൾ ഒരു വായനക്കാരന്റെയും മനസ്സിലുദിക്കുമായിരുന്നില്ലെന്നേ പറയേണ്ടു.

ബുദ്ധമതത്തിന്റെ മാഹാത്മ്യം ഉപഗുപ്തന്റെ കർമ്മത്തിൽക്കൂടി വെളിപ്പെടുത്തുകയാണു കവിയുടെ ഉദ്ദേശമെന്നു ചിലർ പറയുന്നുണ്ടു്. അങ്ങനെയാണെങ്കിൽ ഉപഗുപ്തനു് വാസവദത്തയ്ക്കു് സ്വർഗ്ഗംനൽകുവാൻ എത്രത്തോളം കഴിവുണ്ടെന്നുള്ളതിനെ ആശ്രയിച്ചാണു് അതിന്റെ സമാധാനം സ്ഥിതിചെയ്യുന്നതു്. ഉപഗുപ്തൻ ഒരു മുനീശ്വരനും, ജനിമൃതികാരണങ്ങൾ അറിയുന്ന സർവജ്ഞനും, കരയാത്ത ധീരനും, ചാപലമില്ലാത്ത ഹേതുദർശിയും മററുമാ

ണു് എന്നു കവി പറയുന്നു. പക്ഷെ ചുടുകാട്ടിൽ വാസവദത്തയുടെ നികൃത്തഗാത്രം കാണുമ്പോൾ അയാൾ ഞെട്ടുകയും, പകയ്ക്കുകയുംകൂടി ചെയ്യുന്നതായിട്ടാണു് വൎണ്ണിക്കപ്പെട്ടിരിക്കുന്നതു്. "സമയമായില്ല"എന്നു പറഞ്ഞ ആദ്യകാലത്തുതന്നെ ഉപഗുപ്തൻ ഈ ചുടുകാട്ടു് സാക്ഷാത്തായി കണ്ടിരിക്കണം. പോരെങ്കിൽ "ഈ അവയവഖണ്ഡങ്ങൾ നിൻമുമ്പണയുംമുമ്പുതന്നെ കണ്ടുപോയിവൻ" എന്നു കവി വാസവദത്തയെ ശാസിക്കയും ചെയ്യുന്നു. ആ സ്ഥിതിക്കു് "ധീരനായ" ഉപഗുപ്തൻ അവിടെയെത്തുമ്പോൾ "ഞെട്ടങ്ങിയാരംഗംകണ്ടു പകയ്ക്കുന്നതെന്തിനു്? വാസ്തവത്തിൽ ഉപഗുപ്തന്റെ വരവുകണ്ടു് പറന്നകന്ന കാക്കകളും അയാളുംതമ്മിൽ അവിടെ വ്യത്യാസമൊന്നുമില്ല. യാതൊരു ക്ഷോഭവുംതോന്നാത്ത കരിങ്കല്ലാണു് ഉപഗുപ്തനെന്നു് വിചാരിക്കാൻ പാടില്ലെന്നു ചിലർ വാദിച്ചേക്കാം. അങ്ങനെയാണെങ്കിൽ മുകളിൽ പറഞ്ഞ വിശേഷണങ്ങളൊന്നും അയാൾക്കു് യോജിക്കുന്നതല്ലെന്നു വരുന്നതാണു്. അതോടെ നിർവ്വാണദാനത്തിനുള്ള അയാളുടെ കഴിവു് പൂജ്യമാണെന്നു് പ്രത്യേകിച്ചു് പറയണമെന്നില്ല എന്ന ദിക്കായിത്തീരും. വാസ്തവത്തിൽ ഈ മാതിരി ഒരു സന്ദർഭം എങ്ങനെയാണു് കൈകാര്യം ചെയ്യേണ്ടതെന്നു് കവിക്കുതന്നെ നിശ്ചയമില്ലാതായിപ്പോയതാണു് സകല കുഴപ്പങ്ങൾക്കും കാരണമെന്നു് പറയേണ്ടിയിരിക്കുന്നു. ഒരു പക്ഷെ ഒരു ശ്രീബുദ്ധനായിരുന്നെങ്കിൽ വാസവദത്തയ്ക്കു് വല്ല ഗുണവും ചെയ്യാൻ സാധിക്കുമായിരുന്നു എന്നാണു് തോന്നുക. പക്ഷെ അദ്ദേഹം നെട്ടുകെ ആൎക്കും ഇത്ര വേഗം നിർവാണമോ, സ്വർഗ്ഗമോ നൽകുന്നതായി കാണുന്നില്ലെന്നുള്ളതു് വിസ്മരിക്കാൻപാടില്ലാത്തതാകുന്നു,

അംഗുലിമാലൻ 999 പേരെ വധിച്ചതുകൊണ്ടു് വാസവദത്തയേക്കാൾ പാപിഷ്ഠനാണു് മി, പണിക്കർ വിചാരിക്കുന്നു. ഇതിലേറെ അബദ്ധം അദ്ദേഹത്തിനു് പററാനില്ലെന്നാണു് എനിക്കു തോന്നുന്നതു്. ഒരുവന്റെ പാപവും പുണ്യവും തീരുമാനിക്കുന്നതു് അവന്റെ കൃത്യങ്ങളെ ആസ്പദമാക്കിയല്ല, അവയ്ക്കു പ്രേരകമായ ചേതോവികാരത്തെ ആസ്പദമാക്കിയാണു്. അങ്ങനെയാണെങ്കിൽ അംഗുലിമാലൻ അതിരററ ഈശ്വരപ്രേമത്താൽ പ്രേരിതനായിരുന്നുവെന്നും, പക്ഷെ ഈശ്വരലാഭത്തിനുവേണ്ടി അവൻ സ്വീകരിച്ച മാർഗ്ഗംമാത്രം ബുദ്ധന്റെ ദൃഷ്ടിയിൽ ഗർഹണീയമായിരുന്നുവെന്നും സമ്മതിക്കേണ്ടിവരും. വെറും ധനമോഹത്താൽ തനതംഗം ഹോമിച്ചു കഴിഞ്ഞുകൂടുന്ന ഒരു വേശ്യയുടെ മനോവൃത്തിയെക്കാൾ അത്യന്തം ശ്ലാഘനീയമായിട്ടുള്ളതു് അംഗുലിമാലന്റെ ഈശ്വരപ്രേമമാണെന്നു് എടുത്തുപറയേണ്ടതില്ല. ഇത്രമാത്രം വ്യത്യാസം ഉണ്ടായിട്ടും ശ്രീബുദ്ധൻ അവനു് നിർവാണമോ സ്വർഗ്ഗമോ നൽകുന്നില്ല. അവൻ തന്റെ ഉപദേശങ്ങളാലും സാന്നിദ്ധ്യത്താലും തന്നിയെ നന്നായെന്നു ബോധപ്പെട്ടതിനുശേഷമെ ബുദ്ധൻ അവനു് അർഹതപാദം നൽകുന്നുള്ളു. ഉപഗുപ്തനെ അന്തിമവേളയിൽ കാണുമ്പോൾപോലും അയാൾ തന്റെ കായകാന്തി കൊതിച്ചുവരുന്ന ഒരാളാണെന്നു വാസവദത്തയ്ക്കു തോന്നുന്നതു് സാധാരണ ദൃഷ്ടിയിൽ കുറെ അതിർകടന്ന ഒരു ഭാവനയായിട്ടേ ഇരിക്കു എന്നിരുന്നാലും, വിശസനത്തിൽപോലും അവൾ വിജ്ഞയാ

ഇനി "തുഷിതസ്വർഗ്ഗത്തെയും, നിർവാണ"ത്തെയും പററിയാണു് ഒരു വാക്കു പറയാനുള്ളതു്. "ബുദ്ധമാതാവെഴും പുണ്യലോകം പൂകുക" എന്നു് വാസവദത്തയ്ക്കു് ആശംസ നൾകുമ്പോൾ ആ മാതാവും വാസവദത്തയുടെ കവിപ്രോക്തമായ ജീവിതപരിണാമങ്ങൾ കടന്നുപോന്ന ഒരുസ്ത്രീയാണെന്നു് തോന്നും. അതെങ്ങനെയുമിരക്കട്ടെ. "പരിനിർവാണയായ തൽപ്രിയസ്വാമിനി"യെന്നു മൃതയായ വാസവദത്തയെ കവി നിർദ്ദേശിക്കുന്നതു് അവളുടെ നിർവാണത്തെയല്ല, വെറും മരണത്തെയാണു് കുറിയ്ക്കുന്നതെന്നു് മി. പണിക്കർ പറയുമ്പോൾ, ആശാനു് മൃത്യുപ്രാപിച്ച ഒരുവളെപ്പററി പറയാനുള്ള വാക്കുകൾ കിട്ടാതെ കുഴങ്ങി ഒടുവിൽ "പരിനിർവാണ"മെന്ന പ്രയോഗം കൊണ്ടു് തൃപ്തിപ്പെട്ടു എന്നാണു് തോന്നുക! മി. പണിക്കർ ആശാന്റെ പദദാരിദ്ര്യം കാണിക്കാൻ ഈ ഘട്ടം ഉപയോഗപ്പെടുത്തണമായിരുന്നോ എന്നു് ഞാൻ ബലമായി സംശയിക്കുന്നു. ആശാൻ "കരുണ"യിൽ തന്നെ പ്രേമം, അനുരാഗം, പ്രണയം, കാമം ഇത്യാദിപലപദങ്ങളും നിഷ്കൃഷ്ടമായ അർത്ഥവിവക്ഷകൂടാതെ വാസവദത്തയുടെ മനോഭാവത്തെ കുറിക്കുന്നതിനുവേണ്ടി പ്രയോഗിക്കുന്നുണ്ടു്. സ്വർഗ്ഗപ്രാപ്തിയുടെ കാര്യത്തിലും ഒരുപക്ഷേ അദ്ദേഹം നിർവാണത്തെ തുഷിതസ്വർഗ്ഗമായും അതിനെ വെറും മരണമായും, നേരെമറിച്ചുമൊക്കെ സങ്കല്പിക്കുന്നുണ്ടായിരിക്കാം. എങ്കിലും ആധിക്യത്തെയും, സമഗ്രതയേയും കുറിക്കുന്ന "പരി" കൂട്ടിച്ചേർത്തു് നിർവാണപ്രയോഗിച്ചപ്പോൾ അതു് വെറും മരണമാണെന്നു് പറയാൻ നല്ലധൈര്യം തന്നെവേണം. അതു് മി. പണിക്കർക്കുണ്ടെന്നു് ഞാൻ സമ്മതിക്കുന്നു. പക്ഷേ ആശാന്റെ "പരിനിർവാണം" മി. പണിക്കരുടെ "മരണ"മാകുമെങ്കിൽ ഞാൻ വാസവദത്തയുടെ നിർവാണത്തെപ്പററി പറഞ്ഞതു് തുഷിതസ്വർഗ്ഗത്തെ കുറിക്കുന്നതിനുവേണ്ടിയാണെന്നു് അദ്ദേഹം കരുതാതിരുന്നതു് സ്വപാണ്ഡിത്യത്തെപ്പററിയുള്ള ഒരു വിചിത്രബോധംകൊണ്ടു മാത്രമായിരിക്കണമെന്നേ അവസാനമായി പറയാനുള്ളു.

---

ചെറുകഥ

# സ്വർഗ്ഗത്തിന്റെ സഹോദരി

( ല്യ ഭ )

അതു ഇങ്ങനെയായിരുന്നു.

അഞ്ചുകൊല്ലങ്ങൾക്കുമുമ്പു ഞാൻ നിയമകലാശാലയിൽ ഒരു വിദ്യാർത്ഥിയായിരുന്നു. ഒരു സ്നേഹിതനുണ്ടായിരുന്നു അന്നെനിക്കു; ശരച്ചന്ദ്രൻ. ഞങ്ങളെ ആരോ പരസ്പരം പരിചയപ്പെടുത്തിയ മുഹൂർത്തംമുതൽ ഞങ്ങൾ അവർണ്ണനീയമായ ഒരു മൈത്രീബന്ധത്താൽ ആകർഷിതരായിത്തീർന്നു. പ്രഭാതവും പൂക്കളുംപോലെ, വെൺനിലാവും ശീതളിമയുംപോലെ, ആലിംഗനവും രോമഹർഷവുംപോലെ ഞങ്ങൾ വിട്ടുപിരിയാത്തവരായിത്തീർന്നു. ഞങ്ങൾ എവിടെയും എപ്പോഴും എന്തിനും ഒന്നിച്ചുണ്ടാവും. വിദ്യാലയത്തിൽ അദ്ധ്യാപകന്മാരുടെ അസഹനീയമായ പ്രസംഗങ്ങളെ അന്തർഹിക്കുന്ന രീതിയിൽ സ്വാഗതംചെയ്വാൻ, കാലത്തു സയൻസുകാളേജ് സ്ക്വയറിൽ, അതിലേക്കൂടി കടന്നുപോകുന്ന ബിരുദധാരിണികളായി പ്രഫുല്ലകളാകുവാനുള്ള വിദ്യാർത്ഥിനീകുഡ്മളങ്ങളിൽ തേനൂറിത്തുടങ്ങിയോ എന്നു പരിശോധിക്കുവാൻ; സായാഹ്നത്തിലെ ശാന്തകാന്തിയിൽ, മഹിളാകലാശാലയുടെ അടുത്തുള്ള ശൃംഗാടകത്തിൽക്കൂടി വ്യായാമംകഴിഞ്ഞു അതിന്റെ ആയാസം പ്രകടമാക്കുന്ന മുഖഭാവത്തിൽ മററു ചില സന്ദർഭാന്തരത്തിലെ സ്തോഭങ്ങൾ പ്രതിബിംബിപ്പിച്ചുകൊണ്ടും, കാണികളുടെ കരളിൽ ഇക്കിളിയുണ്ടാക്കിക്കൊണ്ടും, ഭൂമി തങ്ങളുടെ പാദസ്പർശംകൊണ്ടു പരിപൂതമായിത്തീരുന്നുവെന്ന വിശ്വാസത്തോടെ അങ്ങനെ ആടി അലഞ്ഞുലഞ്ഞു പോകുന്ന യുവതീമണികളുടെ കലാവിലാസവൈവിധ്യങ്ങളെ നിരൂപണവിധേയമാക്കുവാൻ — ഞങ്ങൾ ഒത്തുതന്നെയുണ്ടാകും. ചുരുക്കിപ്പറഞ്ഞാൽ ഞങ്ങളുടെ ഹൃദയസ്പന്ദങ്ങൾക്കു ഒരേഒരു താളമായിരുന്നു; ഞങ്ങളുടെ ആത്മാക്കൾക്കു ഒരു സ്വപ്നമായിരുന്നു.

ആയാണ്ടത്തെ സെലക്ഷൻ എക്സാമിനേഷൻ അടുക്കാറായി. വേനലിന്റെ അത്യുച്ചാവസ്ഥയിൽ, അർദ്ധരാത്രിയിൽ മദ്ധ്യാഹ്നത്തിന്റെ പ്രചണ്ഡത പ്രസരിക്കുന്ന കാലത്തു പരീക്ഷകൾ നടത്തുന്ന വിദ്യാഭ്യാസാധികൃതരുടെ വിവേകബുദ്ധിയുടെ കണികകൾ സൂക്ഷ്മദർശിനിയിൽക്കൂടി കാണുവാൻ കഴിയുന്നതാണോ എന്നു സംശയിച്ചുകൊണ്ടു നിശാമദ്ധ്യദീപത്തിനു് ഉറക്കംവരുത്തുന്ന കാലമാണതു്.

ഒരു വെള്ളിയാഴ്ച വൈകുന്നേരത്തു എനിക്കു പെട്ടെന്നു നാട്ടിൻപുറത്തുള്ള എന്റെ ഗൃഹത്തിലേക്കു പോകേണ്ടിവന്നു. ഒരു നവോഢയുടെ വിരഹവ്യഥയാണു് എനിക്കു അന്നു അനുഭൂതമായതു്. ഞായറാഴ്ച രാത്രി കുറേ ഇരുട്ടിയതിനുശേഷം മാത്രമേ എനിക്കു മടങ്ങിയെത്താൻ സാധിച്ചുള്ളു എന്ന കാരണത്താൽ എനിക്കു അന്നുതന്നെ ശരനെ കാണുവാൻ സാധിച്ചില്ല. ശരൻ തന്റെ സ്വന്തഗൃഹത്തിൽ, എന്റെ

താമസസ്ഥലത്തുനിന്നും ഒരു മുക്കാൽ മൈൽ ദൂരെ ഒരു വാല്യക്കാരനുമായി താമസിക്കയായിരുന്നു. പിറേറ രാവിലെ കുളിയും കാപ്പികുടിയും കഴിഞ്ഞു ഞാൻ ഒരു സൈക്കിളിൽ കയറി, അയാളുടെ ഗൃഹത്തിന്റെ ഗേററിലെത്തി.

ഗേററടച്ചിരിക്കുന്നു, അതന്നാദ്യമായിട്ടാണ്. എന്താണ് ലോകത്തിന്റെ താളം തെററുവാൻ എന്നു ഞാൻ അത്ഭുതപ്പെട്ടു. സൈക്കിളിൽനിന്നുമിറങ്ങാതെതന്നെ ഗേററുകടന്നു പൂമുഖത്തു ചെല്ലുകയായിരുന്നു എന്റെ പതിവ്. മുററമെല്ലാം ഭംഗിയായി അടിച്ചു വെടിപ്പാക്കിയിരിക്കുന്നു. ശരനെന്താണു ഇത്ര പെട്ടെന്നു ശ്രദ്ധ വർദ്ധിക്കുവാനെന്ന മട്ടിൽ ഞാൻ ഗൃഹത്തിന്റെ നേരെ ഒന്നു നോക്കി. എന്റെ ഹൃദയത്തിന്റെ കടിഞ്ഞാൺ എങ്ങോ തടഞ്ഞു. പുറത്തുനിന്നാൽ കാണാവുന്ന വാതിലുകളിലും ജന്നലുകളിലും ശബളാഭമായ യവനികകൾ ഭംഗിയായിവച്ചു പിടിപ്പിച്ചിരിക്കുന്നു. എന്റെ അത്ഭുതം അതിരുകൾ കടന്നു. പെട്ടെന്നു ഞാനോർത്തു, ശരന്റെ അച്ഛൻ പെൻഷൻപററിയ ഒരാളാണെന്ന്, അദ്ദേഹം മടങ്ങിവന്നിരിക്കാമെന്നെനിക്കു തോന്നി.

നല്ല മര്യാദക്കാരനെപ്പോലെ, ഭയഭക്തിബഹുമാനാദികൾ അഭിനയിച്ചുകൊണ്ട്, ഞാൻ സൈക്കിളിൽനിന്നുമിറങ്ങി അവിടത്തന്നെ സ്റ്റാൻഡിട്ടു നിറുത്തി പതിവുള്ള മൂളിപ്പാട്ടുകൂടാതെ അപരിചിതനായ ഒരാളിനെക്കാണാൻ പോകുമ്പോഴത്തെ ഒരു പതറിച്ചയോടെ ഗൃഹത്തിന്റെ മുൻഭാഗത്തെത്തി. അവിടെയെങ്ങും ആരുമില്ല. മുൻവശത്തെത്തളത്തിൽ കിടന്ന വട്ടമേശമേൽ പുതിയ വിരിപ്പാണിട്ടിരിക്കുന്നതു്. ഒരു ഭംഗിയുള്ള ഫ്ളവർവേസിൽ ലതാഗ്രങ്ങളും പൂക്കുലകളുംവച്ചു അതിനെ അലങ്കരിച്ചിരിക്കുന്നു. 'ശരന്റെ അമ്മയും സഹോദരിയുംകൂടി വന്നിരിക്കുമോ' എന്നു ഞാൻ പെട്ടെന്നു എന്നോടുതന്നെ ചോദിച്ചുപോയി. എന്തെന്നാൽ അതിൽ ഒരു യുവതിയുടെ മൃദുകരാംഗുലികളുടെ സ്പർശം ഏററാലുണ്ടാകുന്ന ഒരു മഞ്ജുളത മിന്നിയിരുന്നു. അസുഖകരവും അവ്യക്തവുമായ ഒരു സ്വാസ്ഥത എന്നിൽ സംക്രമിച്ചു. അവരിലാരെയും ഞാൻ അതിനുമുൻപു കണ്ടിരുന്നില്ല. അതിന്റെ മുമ്പിലത്തെക്കൊല്ലം ശരന്റെ സഹോദരി കാളേജിൽ പഠിച്ചിരുന്നുവെന്നു എനിക്കറിയാമായിരുന്നു. ഒരു ആത്മസ്നേഹിതന്റെ സഹോദരിയെ, എന്റെയും സഹോദരിയായി കരുതുവാൻ വേണ്ട സംസ്കാരസമ്പത്തു എനിക്കു സമ്പാദിച്ചുതന്ന എന്റെ സാഹചര്യങ്ങളോടു അഗാധമായ കൃതജ്ഞതയും ആ കഴിവിൽ എനിക്കഭിമാനവും തോന്നി.

മുററത്തുനിന്നും തിണ്ണയിലേക്കു കടക്കാനുള്ള കൽപടികളിൽ കയറി; പക്ഷേ അകത്തേക്കു കടക്കാൻ 'എന്തോ' എന്നെ അനുവദിച്ചില്ല. അപരിചിതനായ എന്റെ സ്വാതന്ത്ര്യപ്രകടനംകൊണ്ട് അവിടെ ആർക്കെങ്കിലും ഉണ്ടായേക്കാവുന്ന പരിഭ്രമം എന്നെ വളരെ സങ്കടപ്പെടുത്തുന്നതായിരുന്നു.

ഞാൻ നാലുവശവും നോക്കി, പുറത്തു ആരെയും കാണ്മാനില്ല. മുററത്തു പൂച്ചെടികളിൽ സുന്ദരിമാരുടെ പുഞ്ചിരികളേക്കാൾ ആകർഷണീയമായ കുസുമങ്ങൾ വികസിച്ചുനിന്നു ഭ്രമരവര്യരെ സ്വാഗതം ചെയ്യുന്നു; നിശാകരൻ അവയോടു അന്ത്യയാത്ര പറഞ്ഞുപോയപ്പോൾ ചൊരിഞ്ഞ

കണ്ണുനീർത്തുള്ളികളായ ഹിമകണങ്ങൾ മുത്തുമണികളായി പ്രശോഭിക്കുന്നു. പ്രകൃതിയിൽ അപ്രമേയമായ ഒരു പ്രത്യേകത പ്രദർശിതമായിരുന്നു. ശാന്തതയുടെ തലോടലിൽ, സംഗീതവും സാഹിത്യവും സമ്മേളിച്ചാലുള്ള, യൗവനവും സൗന്ദര്യവും ആശ്ലേഷിച്ചാലുള്ള, കണ്ണുനീരും പുഞ്ചിരിയും സംഗമിച്ചാലുള്ള ഒരു ആനന്ദാതിരേകം എനിക്കനുഭൂതമാകുന്നതുപോലെ തോന്നി.

ആ രമണീയതയിൽ ചിത്തം മുഴുകിനിന്നു. ഞാൻ തെല്ലിടകഴിഞ്ഞു ഗൃഹത്തിന്റെ അന്തരംഗത്തിലേക്കു തിരിഞ്ഞുനോക്കി.

ഭാഷയുടെ ഭൂഷകൾക്കും, സങ്കല്പങ്ങളുടെ തിരമാലകൾക്കും, സ്വപ്നങ്ങളുടെ ആയിരം ചിറകുകൾക്കും ചെന്നെത്താൻ പാടില്ലാത്ത ഒരവസ്ഥയിലെത്തിയ ഹൃദയാവർജ്ജകത്വത്തിന്റെ ആകാരസൗകുമാര്യവുമായി, തള്ളിക്കുതിച്ചുയരുന്ന യൗവനത്തിന്റെ മന്ദ്രമായ മാസ്മരത്വവുമായി, വിശ്വവശ്യതയുടെ ഉൽക്കടമായ രക്തത്തുടിപ്പുമായി, ഒരു അഭൗമതേജസ്സ് — ഒരു അത്ഭുതജ്യോതിസ്സ് — ഒരു സ്ത്രീരൂപത്തിൽ അവിടെ എഴുന്നള്ളിനിൽക്കുകയാണ്. ഏതൊരു യുവതിയേയും നിർവികാരനായി നിഷ്പക്ഷമായി, നിരൂപകന്റെ നേത്രങ്ങളുമായി, സൂക്ഷ്മപരിശോധന ചെയ്യാൻ പ്രഗത്ഭനെന്നു സ്വയം അഭിമാനിച്ചിരുന്ന ഞാൻ— ഏതൊരു ലലനാമണിയുടേയും ശാരീരികഘടനയും സാമുദ്രികാലക്ഷണവും നോക്കി തരംതിരിക്കുവാൻ സമർത്ഥനാണെന്നു ആത്മവിശ്വാസമുണ്ടായിരുന്ന ഞാൻ— ആ നിമിഷത്തിൽ, ആ മുഹൂർത്തത്തിൽ ആ കനകക്കുന്നിന്റെ, ആ കാന്തികന്ദളത്തിന്റെ കാലടികളിൽ സാഷ്ടാംഗപ്രണാമം ചെയ്യാൻ സന്നദ്ധനായിക്കഴിഞ്ഞു.

നഷ്ടചേതനായി, വികാരവിവശനായി വിവർണ്ണവദനനായി, വിസ്മയഭരിതനായി നിന്ന എന്നെനോക്കി ആ പ്രഭാതദേവി മൊഴിഞ്ഞു. 'എന്തു്''

പുലരി വികസ്വരമാകുന്നതിന് വളരെ മുമ്പുതന്നെ പൂർവ്വാംബരത്തിൽ പ്രകാശത്തിന്റെ നേരിയ നിഴലുകൾ സ്പന്ദിച്ചുതുടങ്ങുന്നതുപോലെ, സംഗീതസാഹിത്യപയോധരിയായ വാഗ്ദേവിയുടെ മണിവീണ, രാഗമാധുരിയുതിർത്തു തുടങ്ങുന്നതിനുമുമ്പു ഒരു ഗായകശിഖാമണികളും സ്വരംനിർണ്ണയപ്പെടുത്താൻ കഴിവെഴാത്ത മധുരമൃദുലസ്വനങ്ങളെ നാന്ദിയായി പുറപ്പെടുവിക്കുന്നതുപോലെ 'എന്തു്' എന്നുള്ള ആ ശബ്ദത്തിന്റെ മുമ്പിൽ പ്രപഞ്ചസംഗീതത്തിന്റെ അരിയകോരകങ്ങൾ അങ്കുരിച്ചു.

—

അതു ഞാൻ കേട്ടു. കുളികഴിഞ്ഞു മുട്ടോളമെത്തിയ ആ ഘനകേശവേശം ഉണങ്ങുവാനായി അഴിച്ചിട്ടുകൊണ്ടു് പുളകോദ്‌ഗമത്താൽ വിജൃംഭിച്ച ആ മൃദുലദുകൂലനിർമ്മിതമായ ബ്ലൗസിന്റെ പുരോഭാഗത്തെ ധിക്കരിച്ചു പുരുഷത്വത്തെ വെല്ലുവിളിക്കുന്ന ആ തങ്കക്കുടങ്ങളുടെ മാദകത്വത്തെ പ്രകടിപ്പിച്ചുകൊണ്ടു; ജീവിതാനന്ദാനുഭൂതിപ്രകർഷത്തിന്റെ സപ്തമസ്വർഗ്ഗത്തെ വാഗ്ദാനം ചെയ്യുന്ന ആ നിമ്നോന്നതത്വത്തിന്റെ ബഹിർരേഖകൾ പ്രദർശിപ്പിച്ചുകൊണ്ടു് അവിടെഅവതരിച്ച ആ വനദേവതയുടെ അധരമധുവിന്റെ നനവോടുകൂടി വികസിച്ച ആ ചോദ്യം ഞാൻ കേട്ടു. പക്ഷേ, ദർശനേന്ദ്രിയത്തിന്റേതൊഴിച്ചുള്ള കഴിവുകളെല്ലാം എനിക്കു നഷ്ടമായിപ്പോയി, എന്റെ നാവു നിശ്ചലമായിപ്പോയിരുന്നു, ഹാ! ഇതുപോലെ ഒരുമാ

ത്ര ഒരുമനുഷ്യന്റെ ജീവിതമരുഭൂമിയിൽ ഒരൊററ പ്രാവശ്യമെങ്കിലും ഉണ്ടായാൽ അതു എത്ര അസൂയാവഹമായ ഒരനുഗ്രഹമാണു്. എന്റെ ആത്മാവിനെ അതിന്റെ പരിപൂർണ്ണമായ നഗ്നതയിൽ കണ്ടുവെന്നപോലെ ഒരു വിശ്വം ഭ്രമിപ്പിക്കുന്ന തുമന്ദഹാസത്തോടെ അവൾ പറഞ്ഞു.

“അണ്ണൻ ഇവിടെയില്ല”

ഹാ! അതും ഞാൻ കേട്ടു. എന്റെ ഹൃദയതളിമത്തിൽ ഹിമസേചനംചെയ്ത ആ രാഗമാധുര്യം അനന്തതയുടെ വിശാലതയിൽ അനശ്വരമായി നിന്നിരുന്നുവെങ്കിൽ!

ഒരു പാവപോലെ ഞാൻ തിരിഞ്ഞുനടന്നു. പിന്നെയെനിക്കുബോധം വന്നപ്പോൾ ഞാൻ എന്റെ താമസസ്ഥലത്തു എന്റെ മുറിയിൽ ഒരു ഈസിച്ചെയറിൽ വിയർപ്പിൽ കുളിച്ചു കിടക്കുന്നതാണു് കണ്ടതു്.

അന്നു കാളേജിൽവച്ചു മി. ശരച്ചന്ദ്രനെ ഞാൻ കണ്ടു. എനിക്കു ശ്വാസം മുട്ടി, അദ്ദേഹം എന്നോടു എന്തോ ചോദിച്ചു. എനിക്കു മോഹാലസ്യം ഉണ്ടാകുമെന്നുതോന്നി. ഹാ! അവളുടെ സഹോദരൻ! അവളുടെ സഹോദരന്റെ മിത്രമാകുന്നതുതന്നെ എന്തൊരു ഉന്നതഭാഗ്യമാണു്? അദ്ദേഹത്തിന്റെ കൈ എന്റെ തോളിൽ തട്ടി. എന്റെ ജീവൻ പുറത്തേക്കു പോകുവാൻ തിളയ്ക്കുകയായിരുന്നു. ആ കണ്ണുകൾക്കു സാദൃശ്യമുണ്ടു്. ആ ചുണ്ടുകൾക്കു ഒരേ വടിവാണു്. ആ മൂക്കും അങ്ങനെതന്നെ..... ...ഗദ്ഗദത്തോടെയല്ലാതെ, വേപഥുഗാത്രനായല്ലാതെ എനിക്കദ്ദേഹത്തോടു ഉരിയാടാൻ കഴിഞ്ഞില്ല

അനുപമമായ സൌന്ദര്യധോരണിയിൽ അനുഗ്രഹീതയായ ഒരു യുവതിയിൽ അനുരാഗബദ്ധമായിത്തീരുന്ന ഹൃദയം ഒരു മഹാഭാഗ്യവാന്റേതാണു്. പ്രപഞ്ചം മുഴുവൻ അവന്റെ ലീലാരംഗമാണു്. അവന്റെ നിമിഷങ്ങൾ പനിനീർപൂക്കളത്രെ. അവന്റെ ചിന്തകൾ സന്ധ്യാതാരങ്ങളായിരിക്കും. സ്വപ്നങ്ങൾ കുസുമസാരിയുടുത്ത പുഞ്ചിരികൾ, ദീർഘനിശ്വാസം സംഗീതത്തിന്റെ സാക്ഷാൽക്കാരം!

പിന്നെയെത്രതവണ ഞാൻ അവിടെ ച്ചെന്നിട്ടുണ്ടെന്നോ? ഉൽക്കണ്ഠയുടെ ഉൽക്കടമായ കൊടുങ്കാററു് എന്റെ ഹൃദയത്തിൽ ഇരമ്പുകയായിരിക്കും, അവളുടെ ഗൃഹം ദൂരെനിന്നുംതന്നെ കാണുമ്പോൾ. ആ മഞ്ജുലത ചരിക്കുന്ന അന്തരീക്ഷത്തെ ഒന്നുസ്പർശിക്കാൻ സാധിച്ചാൽ അതു നിർവാണമാണു്. എന്നാൽ—കഷ്ടം! പ്രതീക്ഷയുടെ നീണ്ടനീണ്ട കണ്ണുകളുമായി, ഹൃദയവ്യഥയുടെ ഭണ്ഡാഗാരവുമായി, ചെല്ലുന്നവന്ന നിരാശയുടെ നിശാപൂർണ്ണമായ നിശ്വാസങ്ങളാണു് പ്രതിഫലം. അവളുടെ സാമീപ്യത്താൽ കോൾമയിർക്കൊള്ളുവാൻ ഭാഗ്യമുണ്ടാകുന്ന മന്ദമാരുതന്റെ അലകൾ എത്ര സുകൃതികൾ. അഥവാ പ്രേമത്തിന്റെ പ്രഭാതത്തിലെ ഘോഷയാത്രയ്ക്കു കണ്ണുനീർപുഴയും തപ്തഹൃദയവും ദീർഘനിശ്വാസവും വേണമായിരിക്കാം.

* * *

ഇനി മറെറാരുദിവസം. എനിക്കു എന്റെ ഓർമ്മയുടെ സുവർണ്ണപേടകത്തിൽ സൂക്ഷിക്കുവാനുള്ള മറെറാരു സംഭവമാണതു്. വികാരനിർഭരമായ ഹൃദയത്തോടെയല്ലാതെ അതിന്റെ വിദൂരചക്രവാളത്തെ സ്പർശിക്കുന്നതിനുപോലും എനിക്കു സാധ്യമല്ല.

ഒരു ഒഴിവുദിവസം ഞങ്ങൾ ഒരു സ്നേഹിതനെ കാണ്മാൻ പോയിട്ടു മടങ്ങുകയായിരുന്നു. അവളുടെ ഗൃഹത്തിന്റെ അടുത്തുള്ള റോഡിൽക്കൂടി വേണം എനിക്കു എന്റെ വാസസ്ഥലത്തേക്കു പോകാൻ. കുറെ ദൂരെനിന്നു കാണാവുന്ന ചില വൃക്ഷങ്ങളും ഗേററും മററും കണ്ടപ്പോൾതന്നെ എന്റെ ഹൃദയത്തിൽ തീപിടിച്ചു, കണ്ണുനീർ നിറഞ്ഞു. ആ ഗൃഹത്തിന്റെ പരിപാവനമായ അന്തരീക്ഷത്തിലേക്കു ആ പൊന്നുഷസ്സ് പുലന്ന ശ്രീകോവിലിന്റെ ഗർഭഗൃഹത്തിലേക്കു എന്നെ ഒന്നു ക്ഷണിക്കണേ എന്നു ഞാൻ പ്രാർത്ഥിച്ചു.

പെട്ടെന്നു ശരൻ പറഞ്ഞു; "നമുക്കു വീട്ടിലേക്കു കയറാം. ദാഹിക്കുന്നില്ലേ? നല്ല ററീയുണ്ടാവും"

ആവൂ, എന്റെ മനസ്സും ഹൃദയവും ആത്മാവും സർവ്വവും അവിടെയല്ലേ? എന്റെ ശരീരത്തേക്കൂടി ശരൻ ക്ഷണിക്കുകയേ ആയിരുന്നുള്ളൂ.

പരിപാവനതയുടെ പരിസ്ഫുരണം കൊണ്ടു സ്പന്ദിക്കുന്ന ആ ഗൃഹാന്തർഭാഗത്തു ആയിരം ആലിംഗനങ്ങളുടെ രോമാഞ്ചവുമായി ഞാൻ കടന്നുചെന്നു. എന്റെ കണ്ണുകൾ ആ കൺമണിയെ ഒരു നോക്കു കാണ്മാൻ ഉഴറി. തന്റെ പുറകിൽക്കൂടി നടന്നുചെല്ലുന്ന യുവസ്നേഹിതന്റെ പ്രേമം തന്റെ സഹോദരിയുടെ പാദസരോവരങ്ങളിൽ അർപ്പിതമാണെന്ന് അദ്ദേഹം അറിഞ്ഞിരിക്കുമോ? ആ സ്നേഹിതന്റെ ജീവിതാദർശങ്ങളുടെ പരമലക്ഷ്യവും, ആനന്ദാനുഭൂതിയുടെ നക്ഷത്രരാശികളും സ്വപ്നങ്ങളുടെ മഴവില്ലുകളും ആ ഗൃഹാന്തർഭാഗത്തെ മണിവിളക്കാണെന്നു! ഒരാൾക്കുതന്റെ ആത്മമിത്രത്തോടു ചെയ്യാവുന്ന ഏററവും മഹനീയമായ ബഹുമതി ആ സ്നേഹിതന്റെ സഹോദരിയെ തന്റെ ഹൃദയക്ഷേത്രത്തിലെ ദേവിയായി പ്രതിഷ്ഠിക്കുകയല്ലേ?

എന്നാൽ പരുഷമായ പരാജയങ്ങളുമായി പഴകിയ എനിക്കു വിധിതരുന്നതു നിരാശയാണ്. എത്ര നിർഭാഗ്യവാനാണ് ഞാൻ? സ്വാർത്ഥതയുടെ മണിമാളികകളിൽ കളിച്ചു രസിക്കുന്ന ഈ ക്രൂരമായ ലോകം ശിഥിലമായ പ്രതീക്ഷയുടെ രൂക്ഷതയിൽ—തകൎന്നുപോയ സ്വപ്നങ്ങളുടെ വൈതരണയിൽ—കിടന്നു ദീനദീനമായി രോദനംചെയ്യുന്നതു അറിയുന്നുണ്ടോ. അല്ലെങ്കിൽ ആത്മാർത്ഥതയുടെ പ്രതിഫലം നിശാമദ്ധ്യനിശ്വാസമായിരിക്കാം.

ഞങ്ങൾ ശരന്റെ വായനമുറിയിൽ കടന്നിരുന്നു.

"അമ്മേ, ഒരു രണ്ടു കപ്പു ചായ വേണമല്ലോ" ശരൻ വിളിച്ചുപറഞ്ഞു.

തെല്ലിടകഴിഞ്ഞു. ഒരു മണിവീണ മുരണ്ടു. "അമ്മ കുളിക്കുകയാണ്."

ഇത്രയുംനാൾ ഞാൻ ലോകത്തിൽ എന്റെ അന്തഃകരണത്തിന്റെ മുമ്പിൽ ആദർശപരമായ ജീവിതം നയിച്ചതിനുള്ള സമ്മാനമായിരുന്നു അത്. പദ്യത്തിൽമാത്രമല്ല, ഗദ്യത്തിലും സംഗീതമുണ്ടു എന്നും ഞാൻ മനസ്സിലാക്കി.

"ആ, ശാരിയാണോ? എന്നാൽ നീ തന്നെയിട്ടുകൊണ്ടു വരൂ. പാകത്തിനു നന്നായിരിക്കണം."

ഹാ! അപ്പോൾ അതാണു് അവളുടെ പേരു്. ആ നാമധേയത്തിൽ പ്രപഞ്ചത്തിന്റെ സംഗീതം മുഴുവൻ അടങ്ങിയിരിക്കുന്നുണ്ടു്. പക്ഷേ അതു ഒരു സഹോദരന്റെയോ അച്ഛന്റെയോ അമ്മയുടേയോ വാത്സല്യനിർഭരമായ സ്വരത്തിൽ ഉച്ചരിക്കപ്പെടാനുള്ളതല്ല. പൂനിലാവിന്റെ രജതാഭയിൽ മുങ്ങി ലോകം നിദ്രചെയ്യുന്ന അവസരത്തിൽ, ശീതളപവനന്റെ പരിഷ്വംഗത്തിൽ, കന്യകാത്വം കഴിയാത്ത കുസുമങ്ങളുടെ ഗന്ധം നിറഞ്ഞ അന്തരീക്ഷത്തിൽ അലസമായ ആ കണ്ണുകൾ സ്വപ്നലോകപര്യടനം ചെയ്യുമ്പോൾ ആ ചെവികളിൽ ഉച്ചരിക്കപ്പെടുവാനുള്ള പ്രണവമാണു്.

"എന്റെ ശാരീ" എന്നുള്ളതു്.

ഭിത്തിയിൽ വച്ചിരുന്ന നാഴികമണിയിൽ പത്തുമിനിററു കഴിഞ്ഞു. എന്റെ ജീവിതത്തിൽ പത്തു ശതാബ്ദങ്ങൾ ഇഴഞ്ഞുപോയി.

"ക്ഷമിക്കണേ, ഞാൻ ഇതാ വന്നുകഴിഞ്ഞു. എനിക്കുവന്ന ഒരെഴുത്തു അച്ഛന്റെ മേശപ്പുറത്തുള്ളതു നോക്കിയെടുത്തുകൊണ്ടു ഇതാവന്നേച്ചു." ശരൻ പെട്ടെന്നു എഴുന്നേററു പുറത്തുപോയി.

ഞാൻ ഞെട്ടിപ്പോയി. അവൾ ഇപ്പോൾ വരുകയാണെങ്കിൽ! ച്ഛേയ് ഞാൻ വെറുതേ ആഗ്രഹിക്കുന്നു. വാല്യക്കാരനായിരിക്കും ചായ കൊണ്ടു വരുന്നതു്.

ഹാ! എന്താണതു്? ചാരിയിരുന്ന വാതിലിൽ ഒരു രോമാഞ്ചം പരക്കുന്നു. ആ മുറിയിൽ ഒരു സായാഹ്നശോഭയും. ആ വിദ്യുത്‌ലതിക! ചായയിരിക്കുന്ന ജഗ്ഗും കപ്പും സാസറും മററും വച്ചിരുന്ന ട്രേയും വഹിച്ചുകൊണ്ടു എന്റെ നേരേ വരുന്നു. ആ ദേവി ഞാനിരിക്കുന്ന മേശയെ സമീപിക്കുകയാണു്. ഓരോ നിമിഷം കഴിയുംതോറും അവൾ എന്നെ സമീപിക്കുകയാണു്. ആ മാത്ര അനശ്വരമായിയെങ്കിൽ!

അവൾ

അവൾ!

എന്റെ ആരാധ്യദേവത, ഹൃദയറാണി. എന്റെ ഭാവനയിൽ — സ്വപ്നങ്ങളിൽ — എന്നെത്തന്നെയും മറന്നു ഞാൻ സമയം കഴിച്ചിട്ടുള്ളതു് അവളുമായാണു്. ഞങ്ങൾ എത്ര സംഗീതാത്മകമായ സല്ലാപങ്ങളിൽ ഏർപ്പെട്ടിരുന്നു. എങ്ങനെയെല്ലാം എപ്പോഴെല്ലാം എത്രനേരം ഞങ്ങൾ സ്വൈരമായി വിഹരിച്ചിരുന്നു. എത്ര ആലിംഗനങ്ങൾ, ചുംബനങ്ങൾ....

ബ്രഹ്മാണ്ഡകടാഹത്തിലെ ആലക്തികശക്തി മുഴുവൻ എന്നിൽ കേന്ദ്രീഭവിച്ചുവോ? ആ ലോകത്തിൽ ഞങ്ങൾ രണ്ടുപേരുമല്ലാതെ മറെറാരുവരുമില്ല. ഞങ്ങൾ — ഞാനും ശാരിയും — ലോകത്തിന്റെ കണ്ണുകൾക്കതീതരാണു്.

ട്രേ അവൾ മേശപ്പുറത്തുവച്ചു. ആ അനുപമങ്ങളായ കൈകളിലേക്കു ഞാനൊന്നു നോക്കിപ്പോയി. കേതകീകുസുമകുഡ്മളംപോലെ അത്യാകർഷകങ്ങൾ. രണ്ടോ മൂന്നോ നേരിയ കാഞ്ചനകങ്കണങ്ങൾ ആ മണിബന്ധത്തെ ആലിംഗനം ചെയ്തിരിക്കുന്നു. പനിനീർ പുഷ്പദലങ്ങൾപോലെ ആ നഖങ്ങൾ — തീനാളംപോലെയുള്ള കരാംഗുലികൾ —

എന്റെ ജീവാത്മാവായ ആ കനകതാരം ആ ദേവകന്യക എന്റെ മുമ്പിൽ നിൽക്കുന്നു!

അതാ! ആ പരബ്രഹ്മം തിരിഞ്ഞു നടന്നുതുടങ്ങുകയോ?—

ആ മുഹൂർത്തം കഴിഞ്ഞു. എൻെറ ചൈതന്യവും തിരിച്ചെല്ലിച്ചു; എൻെറ ദീർഘനിശ്വാസവും നേത്രങ്ങളുമായി അവരം നടന്നുപോയി.

അതാ വാതലിനരികെ അവരംഅല്പമൊന്നുനിന്നു. ആ വദനസരോജം തെല്ലൊന്നു ചരിഞ്ഞു പക്ഷ്മളങ്ങളായ നീണ്ട മിഴികളുടെ കോണിൽ നിന്നും ഒരു നിശാകരരശ്മി എൻെറ നേക്കു പ്രസരിച്ചു.

സൂര്യൻ അസ്തമിച്ചു. പെട്ടെന്നു അന്ധരാത്രിയായി.

ഹാ! ആനന്ദത്തിൻെറ അപൂർവസ്വർഗ്ഗത്തിലേക്കു എൻെറ ആത്മാവിനെ ഉയത്തിക്കൊണ്ടുപോയ കണ്ണുകളേ! എൻെറ ഹൃദയം എന്നെന്നേക്കും നിങ്ങളുടേതാണു്. സ്വർഗ്ഗത്തെ ഒരു പുഷ്പമായി വികസ്വരമാക്കിയ കണ്ണുകളോ എണ്ണമററ നക്ഷത്രരാശികളും സപ്തകോടി സൌരയൂഥങ്ങളും നിറഞ്ഞ ഈ പ്രപഞ്ചത്തെ ഒരു കൈക്കുമ്പിളിലെ കാണിക്കയായ് നിൻെറ കാലടികളിൽ അർപ്പിച്ചുകൊള്ളട്ടെ.

*　　*　　*

നിർദ്ദയമായ കാലം, ദിവസത്തിൻെറ ദലങ്ങളെ അനന്തതതടകുസുമത്തിൽനിന്നും അടത്തെടുത്തു കളിച്ചുകൊണ്ടിരുന്നു.

ഒരു ദിവസം സായാഹ്നത്തിൽ അവന്യൂറോഡിൽക്കൂടി ഞങ്ങരം നടന്നു പോയപ്പോരം, എതിരേവന്ന ഒരു കാറിനകത്തിരുന്ന ഒരാളിനെ ശരൻ തൊഴുതതു ഞാൻ കണ്ടു. അതെന്നെ അത്ഭുതപ്പെടുത്തി. ആരോടും ഭക്തിഭാവിക്കുന്ന തരക്കാനല്ലായിരുന്നു അദ്ദേഹം.

ഞാൻ ചോദിച്ചു. "ആരായിരുന്നു അദ്ദേഹം."

ശരൻ—"അറിയില്ലേ? ആ രാജൻെറ അച്ഛനാണിദ്ദേഹം. ഒരു കോടീശ്വരനാണു്. മി..." പിന്നെ...മി. രാജൻ എൻെറ സഹോദരിയെ.—

പിന്നെയെന്തു പറഞ്ഞുവെന്നു ഞാൻ കേട്ടില്ല. കേരംക്കേണ്ട ആവശ്യമേയില്ലായിരുന്നു. എൻെറ ഹൃദയം പൊട്ടിച്ചിതറിയില്ല. തലച്ചോറു ശിഥിലമായതുമില്ല. ഒരു കോടീശ്വരൻെറ മകൻ—അവൻ എങ്ങനെയുള്ളവനോ ആയിക്കൊള്ളട്ടെ—തൻെറസഹോദരിക്കു്അനുയോജ്യനായ ഭത്താവായിത്തിരുമെന്നുവിശ്വസിച്ച ആ സ്നേഹിതൻെറ പേരിൽ എനിക്കു അനുകമ്പതോന്നിയെന്നു മാത്രം. എനിക്കറിയാം രാജനെ. സാന്മാർഗ്ഗികമായ അധഃപതനത്തിൻെറ അടിത്തട്ടിൽ അനിഷേധ്യസമ്രാട്ടായിക്കഴിയുന്ന ഒരാളാണയാരം. പരിഷ്കാരത്തിൻെറയും സംസ്കാരത്തിൻെറയും ചിഹ്നങ്ങരം മോട്ടോർകാറും സ്വർണ്ണക്കുട്ടുള്ള കണ്ണടയും റിസ്ററുവാച്ചും പട്ടുടുപ്പുകളുമാണെങ്കിൽ അദ്ദേഹം സംസ്കാരസമ്പന്നനാണു്. പരിഷ്കാരിയാണു്. ആത്മാത്ഥതയുടെ അസ്പൃശിതമായ പരിപാവനത്വം നിറഞ്ഞ ഹൃദയമുള്ള ഒരാളേക്കാരം, ഉന്നതാദർശങ്ങളുടെ നിലവറയുടെ ആത്മാവുള്ള ഒരാളേക്കാരം അയാളുടെ ധനമാണത്രേ, ആ സ്നേഹിതൻെറ സഹോദരിക്കു അഭികാമ്യം. കഷ്ടം! ലോകം എത്രഭയങ്കരമാണു്? മനുഷ്യൻെറ ആത്മാവു വില്ക്കപ്പെടാവുന്ന ഒന്നാണെന്നത്രെ നമ്മുടെ ഇന്നത്തെലോകത്തിൻെറ വിശ്വാസം. മറെറതിനുംമുമ്പായി മനുഷ്യൻെറ മനസ്സിൻെറ—പുരുഷൻെറയും സ്ത്രീയുടേയും മനസ്സിൻെറ സ്വാ

തന്ത്ര്യം മനസ്സിലാക്കുകയും അംഗീകരിക്കുകയും ചെയ്യുന്ന ഒരു പുതിയ ജനതയെ നമുക്കു സൃഷ്ടിക്കുക: മനുഷ്യന്റെ സംസ്കാരത്തിന്റെ അടിസ്ഥാനക്കല്ലുകൾ നാണയങ്ങളല്ല, ആത്മാർത്ഥതയുടെ ആമ്പൽപൂക്കൾ വിരിയുന്ന ഹൃദയങ്ങളാണ് — യുവാക്കളുടെ ഹൃദയങ്ങൾ ജീവിതപരാജയങ്ങളുടെ കാർക്കശ്യം അറിഞ്ഞ, പൈശാചികമായ, ക്രൂരമായ ഇന്നത്തെ സാമുദായികനിയമങ്ങളുടെ ദുർബലരായ ഇരകളായിത്തീർന്ന — നിരാശയുടെ നീളമേറിയ രാത്രികളുടെ കരാളതയിൽ കരൾ തകർന്നുപോയ, യുവജനങ്ങളാണ് അതിനു നേതൃത്വം നൽകേണ്ടതു്. അവർ അനുഭവിക്കേണ്ടിവരുന്ന കൊട്ടംയാതനകൾ മററാരും അനുഭവിക്കാതിരിക്കാനു, കഴിയുന്നതു ചെയ്യുവാൻ അവർ ബാദ്ധ്യസ്ഥരാണ്. അതാ, അംബരത്തിന്റെ അത്യഗാധതയിൽനിന്നും നമ്മെനോക്കി ശോകാത്മകമായി പുഞ്ചിരിതൂകുന്ന താരകാകുമാരികളെക്കണ്ടോ? തലമുറതലമുറയായി പുരുഷന്റെ ക്രൂരതയ്ക്കു് — സമുദായത്തിന്റെ അലിഖിതനിയമത്തിനു് — വിധേയകളായി നിശാമദ്ധ്യനേത്രാംബുവും, നിലയ്ക്കാത്ത നിശ്വാസവും തോരാത്ത രോദനവും ആയി ജീവിതം മുഴുവൻ പുരുഷന്റെ സ്വാർത്ഥതയ്ക്കുവേണ്ടി ആഹുതികഴിച്ച സ്ത്രീകളുടെ ആത്മാക്കളല്ലെന്നു് ആരറിഞ്ഞു?

# കലയും കലാശില്പവും.

(കെ. കാർത്തികേയൻ.)

ഞാൻ, ഈ ഇരുപ്പിൽ ഇരുന്നു് ഇടമ്പിരിയും വലമ്പിരിയും ആയി ഇരുന്നൂറ കസർത്തെടുത്താൽ അതൊരു കലയാണു്. കലാബോധമുള്ളവർ രസിക്കും. മുതലാളി കയ്യടിക്കും. ശ്വാസകോശം തകർന്നുപോയാൽ എന്റെ പിള്ളേരുടെ തലയിലെഴുത്തു്. അത്രമാത്രം. എന്നാലും സഹൃദയന്മാർ രസിച്ചല്ലോ. ബ്രഹ്മാനന്ദനിർവിശേഷമായ രസം അല്പനേരമെങ്കിലും അനുഭവിച്ചല്ലോ. പതിനായിരം വർഷങ്ങൾക്കുമുമ്പു് ഈജിപ്തിൽ സഹൃദയാഗ്രേസരനായ ഒരു ചക്രവർത്തി വസിച്ചിരുന്നു. ചീയോപ്സ് എന്നു പേരു്. അയാളുടെ ഉള്ളിൽ ഇരുന്ന കലാവതി ഉടലെടുത്തതാണു് ഈജിപ്തിലെ ഏററവും വലിയ പിരമിഡ്. ലോകത്തുള്ള സൗന്ദര്യാരാധകരെയെല്ലാം പതിനായിരം വർഷങ്ങളായി പുളകംകൊള്ളിച്ചുകൊണ്ടു് ആ അത്ഭുതസൗധം ആഫ്രിക്കാമരുഭൂമിയിൽ അങ്ങിനെ നില്ക്കുന്നു. അഴിവില്ലാത്ത കലാശില്പം. അതിനുശേഷം പുത്തുമഴയ്ക്കു തകരപോലെ ഈ ഭൂമുഖത്തു് എത്ര കലാശില്പങ്ങളുണ്ടായി; നശിച്ചു. ക്രിസ്തുവർഷം 391-ൽ അലക്സാണ്ട്റിയായിലെ ഗ്രന്ഥശേഖരം വെന്തുവെണ്ണീറായപ്പോൾ ഇത്തരത്തിലുള്ള **എത്ര** ഈയാംപാററകൾ—നശ്വരസാഹിത്യം—മണ്ണു മറഞ്ഞുപോയി! ചീയോപ്സിന്റെ പിരമിഡ്,—അതു് പ്രളയംവരെ നില്ക്കും. ശാശ്വതമായ ഒരു കലാശില്പമാണതു്! ആ അത്ഭുതസൗധത്തിന്റെ അഴകുകണ്ടു കണ്ണുകുളിക്കുന്നവർ അതിന്റെ മറുപുറം കാണാറുണ്ടോ? അതവർക്കു കാണേണ്ട ആവശ്യമേ ഇല്ല. സ്വർഗ്ഗത്തു കട്ടുറുമ്പിനെ കണികാണരുതല്ലോ! ചീയോപ്സ് ചക്രവർത്തിയ്ക്കു സകല ഐശ്വര്യങ്ങളും ലഭിച്ചു. ശത്രുക്കൾ കീഴടങ്ങി. പണം കുന്നുകുന്നായി ഖജനാവിൽ കുമ്പാരംകൂടി—ചക്രവർത്തിനി—ആ മാംസഗോപുരശരീരിണി—പൊളിഞ്ഞ വഞ്ചിപോലെ—കട്ടിലിന്റെ ചട്ടക്കൂട്ടു തകർത്തുകൊണ്ടു് സദാ സുഖശയനം ചെയ്തു. പൂപോലെ അഞ്ചാറുകുഞ്ഞുങ്ങൾ അരമനയുടെ തിരുമുററം തകർത്തുകൊണ്ടു കുട്ടിക്കരണം മറിഞ്ഞുകൂത്താടി. ചക്രവർത്തിയുടെ സ്തുതിപാഠകന്മാർ തിരുമേനിയെപ്പോലെയൊരു പ്രതാപശാലിയില്ലെന്നു പ്രതിദിനം തിരുമനസ്സുണർത്തി. ചീയോപ്സിന്റെ അഹങ്കാരം, അഥവാ ഭാവന ചിറകുവിതിർത്തുയർന്നു, തന്റെ പ്രതാപം പ്രളയംവരെ ശാശ്വതമാക്കി നിർത്തുവാൻ അന്നാട്ടിലും മറുനാട്ടിലുമുള്ള കണക്കന്മാരും തച്ചന്മാരുമൊക്കെ ഒത്തുകൂടി. അന്നുദിച്ചെട്ടുനാഴികപുലർന്നപ്പോൾ സഹാറാമരുഭൂമിയുടെ തെക്കേത്തലയ്ക്കൽ സ്തൂപത്തിനു സ്ഥാനംകണ്ടു കുററിതറച്ചു. പൊള്ളുംസഹാറയിൽ പൂഞ്ചോലകാണാനുള്ള പണിയും ആരംഭിച്ചു. ഒരുടൺഭാരമുള്ള അഞ്ചുകോടികട്ടിക്കരിങ്കല്ലു അവിടെയെത്തണം, പണിതുടങ്ങാൻ. അഞ്ഞൂറുനാഴികയ്ക്കുള്ളിൽ ഒരു ചരല്ക്കല്ലുപോലും എടുപ്പാൻ ആ മരുപ്പറമ്പിൽ ഇല്ല.

നീലനദിയുടെ അക്കരനിന്നും കല്ലുകടത്തി കനകനാ ഉരുകുന്ന മരുഭൂമിയിൽക്കൂടി അഞ്ഞൂറുനാഴിക ഓരോകല്ലും ഉരുട്ടിക്കൊണ്ടു വരണം- റോഡില്ല; തോടില്ല; തീവണ്ടിപ്പാതയില്ല. എല്ലാം ഇരുകാലിമാടുകളുടെ കയ്യുംകാലുംതന്നെ താങ്ങണം. ആ കലാശില്പം കരുതിയിരുന്ന കാര്യം കേവലം അസാദ്ധ്യംതന്നെ. അസാദ്ധ്യമോ? ഭാവനാസമ്പന്നനായ ചീയോപ്സിന് അസാദ്ധ്യമെന്നൊന്നുണ്ടോ? കൊടുത്തുകല്പന. പ്രതിദിനം ഒരുലക്ഷം കാപ്പിരികൾ പത്തുകൊല്ലം വിയർത്തൊലിച്ചു വേലചെയ്തതിൻെറ ഫലമായി കല്ലുകൾ തയാറായി. പത്തു കൊല്ലമെന്നു പറഞ്ഞപ്പോൾ എല്ലപ്പും കഴിഞ്ഞു കായംതളർന്നു വീണു പോകുന്ന കാപ്പിരികളെ കുഴിയിൽ തള്ളട്ടെ എന്നായിരുന്നു കല്പന. കല്പന കല്പേപ്പിളക്കും. ആയിരമായിരം ശോകാന്തനാടകങ്ങളും രക്തസാക്ഷികളും പത്തു കൊല്ലം നിരന്തരമായി നടന്നതിൻെറ ഫലമായി ചീയോപ്സിൻെറ പിരമിഡ് പണി ആരംഭിച്ചു. നീണ്ടനീണ്ട ഇരുപതു വഷംക്കൂടി കൂലിക്കാരൻെറ കൊടും യാതനകൾ നീട്ടിനീട്ടിക്കൊണ്ടുപോയി. ഒടുവിൽ ആ അത്ഭുതസൗധവും ഉയന്നു. ആ സൌധത്തിൻെറമുമ്പിൽ ചെന്നുനിന്നാൽ നാം പകച്ചുപോകും. ഇങ്ങനെയുമുണ്ടോ ഒരു കലാശില്പം. എന്തൊരു ഭാവന. ആനന്ദം ആനന്ദത്തിനുവേണ്ടി ഉടലെടുത്തു് സ്വർഗ്ഗത്തെ തെരുതെരെ ചുംബിച്ചുകൊണ്ടു് അതങ്ങനെ നിന്നരുളുന്നു. ഇന്നലെയും, ഇന്നും, എന്നും ഉണ്ടായിരുന്നതും ഉള്ളതും ഉണ്ടാകാനിരിക്കുന്നതുമായ സഹൃദയലോകത്തെ കൈവല്യത്തിലേയ്ക്കു, കലർപ്പില്ലാത്ത ആനന്ദത്തിലേയ്ക്കു നയിക്കാൻ! ചീയോപ്സിൻെറ അഹങ്കാരവും, കണക്കന്മാരുടെ ശാസ്ത്രാഹമ്മതിയും, പെരുന്തച്ചന്മാരുടെ ഊക്കും ഒത്തുചേന്നപ്പോഴുണ്ടായ കലാശില്പമാണോ ആ മരുഭൂമിയിൽ ഉയന്നു നില്ക്കുന്നതു്? അഹങ്കാരത്തിനും, അഹമ്മതിയ്ക്കും ഊക്കിനും കരളില്ല. കരളില്ലെങ്കിൽ കലാശില്പം എവിടെ? ആ കലാശില്പത്തിൻെറ കരൾ-ചൈതന്യം-അഥവാ സൗന്ദര്യം എവിടെ നിന്നു ലഭിച്ചു? അക്കഥ മൂകം. അതൊരു മൂകസംഗീതമാണു്. പാവപ്പെട്ട കൂലിക്കാരൻെറ വിയപ്പും, അവൻെറ രക്തവും അവൻെറ യാതനയും ആ മണ്ണിൽ കലന്നു കൊഴുത്തു കിടപ്പുണ്ടു്. കാലം അതു കഴുകിക്കളഞ്ഞില്ല. കളയാൻ ഒട്ടുകഴിവും കാലത്തിനില്ല. അതിൽനിന്നും തണ്ടുയന്നു വിടന്നു നില്ക്കുന്ന തണ്ടലരാണു് ചീയോപ്സിൻെറ പിരമിഡു്. ദശകന്മാരുടെ ഹൃദയതന്ത്രികളെ പല രാഗത്തിൽ ഇന്നും മീട്ടുന്ന ശക്തിവിശേഷം—രസം—അതാണു്. അതാണു് അതിലെ കലാബീജം.

പണ്ടൊരു ഉദ്യാനത്തോട്ടക്കാരൻ മുതലാളിയുണ്ടായിരുന്നു. ദില്ലിപാദുഷാ ഷാജഹാൻ. അദ്ദേഹത്തിൻെറ ജഗന്മോഹിനിയായ പട്ടമഹിഷി മംതാജ്മഹാൾ; പാവം ചത്തുപോയി. ദുഃഖാത്തനായ പാദുഷാ അദ്ദേഹത്തിൻെറ ദുഃഖത്തിനുടൽകൊടുത്തു. അതാണു് ലോകത്തിലെ അത്ഭുതങ്ങളിലൊന്നായ താജ്മഹാൾ. ചന്ദ്രികാചച്ചിതമായ നിശയിൽ യമുനാതീരത്തു കള്ളയുറക്കം അഭിനയിക്കുന്ന ആ കലാശില്പം. ദുഃഖത്തിൽനിന്നും ഉടലെടുത്ത താജ്തുല്യമായ ഒരു വികാരത്തെ കാണികൾക്കു കൊടുക്കുന്നില്ലെന്നുള്ളതു് പരമാത്ഥം. ശാശ്വതസാഹിത്യമെന്നുപറയുന്ന ഈ കലാശില്പത്തിനും കവിതയ്ക്കും തമ്മിലുള്ള അന്തരം ഇതാണു്. കവിഹൃദയം അനുവാചകനും

ചെറുകഥ.

# പാരിതോഷികം.

എൽ. ആനന്ദവല്ലിഅമ്മ ബി. ഏ (ആണേഴ്സ്)

ഞങ്ങളുടെ വിവാഹാനന്തരം, ഒരുവർഷം തികയുന്ന സുദിനമാണന്ന്. കുമുദത്തിന്റെ ആഗ്രഹാനുസരണം അന്നുരാവിലെ ഞങ്ങൾ ക്ഷേത്രത്തിൽപോയി ഈശ്വരാരാധന നടത്തി. മനോഹരമായ ഒരു പതക്കവും ഞാൻ നടയ്ക്കുവെച്ചു. കുമുദത്തെ സന്തോഷിപ്പിക്കാനുള്ള എന്റെ ശ്രമങ്ങളാണിതെല്ലാം. എന്നാൽ എന്റെ ഹൃദയാന്തരാളത്തിൽ ഓളംതല്ലുന്ന വികാരവീചികൾ ആരറിയുന്നു? എനിക്കുവേണ്ടി—എന്റെ ജീവിതസുഖത്തിനുവേണ്ടി -- എന്തു ത്യാഗവും സഹിക്കാൻ സന്നദ്ധയായ ആ നിഷ്കളങ്കജീവിയെ വ്യാകുലപ്പെടുത്തുന്നതു മഹാപാപമാണെന്നു ഞാൻ വിശ്വസിച്ചു.

കുമുദത്തിന്റെ സ്വഭാവത്തിനുള്ള ഒരു ന്യൂനത, അവൾ എന്നിൽ ചൊരിയുന്ന—ഞാൻ അർഹിക്കാത്ത—പ്രേമവർഷമാണ്. ഇഷ്ടദേവതാപ്രീതിക്കുവേണ്ടി പുഷ്പാർച്ചന ചെയ്യുമ്പോൾ ഉണ്ടാകുന്ന സംതൃപ്തിയാണ് അവൾക്കെപ്പോഴുമുള്ളതു്. സാധുപ്പെൺകുട്ടി!

അന്നുച്ചയ്ക്കുശേഷം, എന്തോ കളവുപോയതു തേടുന്നതുപോലെ, കുമുദം എന്റെതോളിപ്പെട്ടി മുഴുവനും തിരയുന്നതുകണ്ടു. എന്താണു തിരയുന്നതെന്നു ഞാൻ ചോദിച്ചു. മറുപടികിട്ടിയില്ല. വിഗതചേതനനായിരുന്ന ഞാൻ ആ ചോദ്യംകൊണ്ടുമതും തൃപ്തിപ്പെടുകയുംചെയ്തു. പിന്നീടു കുറേസമയത്തേക്കു കുമുദം എന്റെമുറിയിൽ വന്നില്ല. ഞാൻ അവളെ അന്വേഷിച്ചതുമില്ല.

---

അനുഭവപ്പെടുന്നതു കവിത. ഇന്നത്തെ നിരൂപകക്കവിടിക്കാർ അതിനെ നശ്വരസാഹിത്യമെന്നു പറഞ്ഞേക്കാം. വായിക്കുമ്പോഴൊക്കെ ആ നേരിയ വികാരങ്ങൾ കവി നമ്മുടെ ഹൃദയത്തിലേയ്ക്കു കടത്തിവിടുന്നതിനെ നിഷേധിക്കാൻ ഹൃദയമുള്ളവനു സാധിക്കുകയില്ല. ഈ കലാബീജം കല്ലും മരവുംകൊണ്ട്—ജഡപദാർത്ഥങ്ങൾകൊണ്ട് ശശ്വൽകരിക്കാത്ത കവിത അല്പജീവിയായേക്കാം. മൂർത്തിയില്ലാത്ത വികാരത്തെ മൂർത്തിമത്താക്കാൻ ജഡപ്രകൃതിയെ കൂടുതൽ കൂടുതൽ ആവശ്യപ്പെട്ടാൽ അത്രയ്ക്കു് കലാബീജം അതിൽനിന്നകന്നുപോകുന്നതിൽ അതിശയിപ്പാനില്ല. പിരമിഡും താജും കണ്ടാൽ ആകപ്പാടെ ഒരത്ഭുതസ്തബ്ധതയാണ് നമുക്കുണ്ടാകുന്നതു്. കവിത വായിച്ചാൽ അതിലെ രസങ്ങൾ—വികാരങ്ങൾ—നേരെതന്നെ നമ്മുടെ ഹൃദയതന്ത്രികളെ മീട്ടിത്തുടങ്ങുന്നു. ഇതാണ് കലയും കലാശില്പവും തമ്മിലുള്ള അന്തരം.

—൦—

സന്ധ്യകഴിഞ്ഞു. ശശാങ്കൻ, കളങ്കവും പേറി, മെല്ലെ ഉദിച്ചുയരുകയാണു്. നിലാവു് ജനാലയിൽക്കൂടെ മുറിക്കകത്തേക്കു കടന്നു. ഞാൻ ചാരുകസേരയിൽകിടന്നു പിറേറദിവസത്തേക്കുള്ള ഒരു കേസു പഠിക്കുകയാണു്. പനിനീരലരിൻെറ മൃദുസൗരഭ്യം അലിഞ്ഞുചേന്ന സുഖദമായ കുളിരിളംതെന്നൽ എന്നെ മന്ദംമന്ദം തലോടുന്നുണ്ടായിരുന്നു.

മൃദുവാണെങ്കിലും ഇടറിയ ഒരു പദവിന്യാസം എന്നെ ഉണർത്തി. ഞാൻ തലയുയർത്തിനോക്കി. ഞാൻ വായിച്ചുകൊണ്ടിരിക്കുമ്പോൾ, കുമുദംവന്നു് അതിനു് വിഘ്നം വരുത്താറുപതിവില്ല. അതുകൊണ്ടു് അന്നു് എന്തോ പ്രത്യേകകാര്യമുണ്ടെന്നു ഞാൻ കരുതി.

കുമുദം സസ്മിതം ചോദിച്ചു, "ഞാൻ ഒരുസമ്മാനംകൊണ്ടുവന്നിട്ടുണ്ടു്. സ്വീകരിക്കുമോ?"

ഞാൻ നിർവ്വികാരനായിട്ടുതന്നെ മറുപടിപറഞ്ഞു, "എനിക്കു് ഇഷ്ടപ്പെട്ടാൽ മാത്രം—"

പേലവമായ ഒരു പട്ടുതുവാലയിൽപൊതിഞ്ഞ ഒരുസാധനം അവൾ എന്നെ ഏല്പിച്ചു. ഞാൻ അതു തുറന്നുനോക്കുന്നതു കാണ്മാൻ അവൾക്കുള്ള അക്ഷമ പ്രത്യക്ഷമായിരുന്നു. സാവധാനത്തിൽ ഞാൻ ആ പൊതി തുറന്നു. കണ്ണാടിക്കൂട്ടിലിട്ട ഒരു ഛായാപടമായിരുന്നു അതു്? ഞാൻ സൂക്ഷിച്ചുനോക്കി. ഹാ! അതുതന്നെ! കുമുദം എല്ലാം ധരിച്ചുകഴിഞ്ഞു. എൻെറ നാട്യങ്ങൾ നിഷ്പ്രയോജനവുമായി. എൻെറ കൈകൾ വിറച്ചു. മുഖവൈവർണ്യം മറയ്ക്കാൻ എനിക്കു സാധിച്ചില്ല.

എനിക്കുപോലും പരിചിതമല്ലാത്ത സ്വരത്തിൽ ഞാൻ ചോദിച്ചു, "ഇതിൻെറ അർത്ഥമെന്താണു്?"

എൻെറ ചോദ്യത്തിൽ കോപം കലർന്നിരുന്നു. എനിക്കുപററിയ ജാള്യത മറയ്ക്കാനുള്ള എൻെറ ശ്രമമാണതെന്നു കുമുദം വ്യാഖ്യാനിച്ചിരിക്കും. അവൾ മന്ദഹസിച്ചുകൊണ്ടുതന്നെ മറുപടി പറഞ്ഞു. "അർത്ഥമെന്താണെന്നോ? അങ്ങയുടെ ഹൃദയത്തോടു ചോദിച്ചുനോക്കൂ, അർത്ഥമെന്താണെന്നു്. എന്തായാലും അങ്ങു് എന്നെവഞ്ചിക്കുകയായിരുന്നു. ഈ രഹസ്യം ഞാനറിഞ്ഞാൽ ദുഃഖിക്കുമെന്നുകരുതി. ഇല്ലേ? കാര്യമറിയാതെ വ്യഥയുടെ തീക്ഷ്ണതകൊണ്ടുമാത്രം വാടിപ്പോകുന്ന പുഷ്പമൊന്നുമല്ല എൻെറ ഹൃദയം. ഇതേവരെ ഇതൊക്കെ എന്നൊ അറിയിക്കാഞ്ഞതിൽ എനിക്കു പരിഭവമുണ്ടു്. ഈ ഛായാപടം ആ മേശപ്പുറത്തു വച്ചേക്കുക. ഇന്നത്തെ എൻെറസമ്മാനമാണിതു്."

ഞാൻ ഒരപരാധിയെപ്പോലെ ദയനീയമായി അവളെ നോക്കി യാചിച്ചു, "എൻെറ കുമുദം! എന്നെ പരിഹസിക്കരുതു്. ഇതാ എൻെറ ക്ഷമാപണം!"

കുമുദം എൻെറ സമീപത്തേക്കു നീങ്ങിനിന്നു. ശാന്തതയിലും തെളിഞ്ഞുകണ്ട രൗദ്രത എന്നെ ഭയപ്പെടുത്തി. അവളുടെ വിശാലനയനങ്ങളിൽ കോപവും നീരസവും തുളുമ്പിനിന്നു.

അവൾ സഗർവ്വം പറഞ്ഞു, "അങ്ങേക്കു തെററിപ്പോയി. ഈ സതിയോടു്—ഈ ചാരിത്രവതിയോടു്—ഈ ദേവിയോടാ

ണ് ക്ഷമായാചനം ചെയ്യേണ്ടതു്. എന്നോടല്ല."

ഞാൻ സരോഷം പറഞ്ഞു, "ആ പദങ്ങൾ പിൻവലിക്കൂ കുമുദം!. ഈ സൈ്വരിണിയെ—എന്നെ ചതിച്ച ഈ വഞ്ചകിയെ അങ്ങനെ സംബോധനചെയ്തു്, ആ പദങ്ങൾക്കു മാലിന്യം വരുത്തരുതു്."

എൻെറ മറുപടി അവളെ സന്തുഷ്ടയാക്കുമെന്നു ഞാൻ വിശ്വസിച്ചു. പക്ഷേ ഫലം വിപരീതമായിരുന്നു. നിറഞ്ഞു തുളുമ്പിയ അവളുടെ നയനങ്ങളിൽ നിന്നും ബാഷ്പകണങ്ങൾ ഇററിററു വീണു. ഞാൻ അത്ഭുതവിവശനായി.

ഭദ്രമായി സൂക്ഷിച്ചിരുന്ന ഒരു കത്തു, എന്നെ ഏല്പിച്ചിട്ടു് അവൾ പറഞ്ഞു് "ഇതാ ഈ എഴുത്തൊന്നു വായിക്കണം. ഈ പറഞ്ഞ നിഷിദ്ധപദങ്ങൾക്കുവേണ്ടി അങ്ങു പശ്ചാത്തപിച്ചുകൊള്ളും."

അതു് അന്നു കുമുദത്തിനു കിട്ടിയ ഒരെഴുത്തായിരുന്നു. ഞാൻ അതു വായിച്ചു.

പ്രിയസോദരി!

ഈ സുദിനത്തിൽ ഇങ്ങനെയൊരു കത്തു ഭവതി പ്രതീക്ഷിച്ചിരിക്കയില്ല. കഴിഞ്ഞവർഷം ഈ ദിവസം — ഭവതിയുടെ വിവാഹദിവസം — ഒരു അജ്ഞാതബന്ധുവിൽനിന്നും ഭവതിക്കു് ആയിരം രൂപ പാരിതോഷികമായി ലഭിച്ചതു് ഓർമ്മിക്കുന്നുണ്ടോ? അതു് അയച്ചതു് ഞാനാണു്. ഒരു സന്യാസിനി. ജീവിതസൗഭാഗ്യങ്ങൾ വെറും 'ക്ഷണപ്രഭാചഞ്ചലം' ആണെന്നു വിശ്വസിക്കുന്ന ഒരു വൈരാഗിണിയുടെ പാരിതോഷികം കുറെ നാണയങ്ങൾ! അല്ലേ! സോദരി! അതിൽ അത്ഭുതത്തിനവകാശമില്ല. അനുകമ്പാർഹവും ശോകസങ്കുലവുമായ ഒരു ചരിത്രം അതിനു പുറകിലുണ്ടു്. കേൾക്കുക.

ഞാനും ഭവതിയുടെ പ്രിയതമനും— ബാല്യംതുടങ്ങി സഹപാഠികളായിരുന്നു. കോളേജുക്ലാസ്സുകളിൽ എത്തിയപ്പോഴും ഞങ്ങൾ ഒരുമിച്ചുതന്നെ പഠിച്ചു. ഞങ്ങൾ ഒരു നാട്ടുകാരായതുകൊണ്ടും, ബാല്യസഖാക്കളായതുകൊണ്ടും, പരസ്പരം പുസ്തകങ്ങൾ വാങ്ങി പഠിക്കുമായിരുന്നു. സഹപാഠികൾ ഞങ്ങളെ പരിഹസിച്ചു. അപവാദം ഞങ്ങൾ വകവെച്ചില്ല. ഓരോ ദിവസം കഴിയുംതോറും ഞങ്ങളുടെ പ്രേമലത കൊഴുത്തു തഴച്ചു വളർന്നു ഞാൻ ഭയപ്പെട്ടു. ഭയപ്പെടാൻ കാരണമുണ്ടു്. ഞങ്ങൾ ഭിന്നജാതിയിൽ പെട്ടവരാണു്. മററു പല കാര്യങ്ങളിലും ഞങ്ങൾക്കു വളരെ യോജിപ്പുണ്ടു് പക്ഷേ ജാതി രണ്ടാണു്. എത്ര വൈമുഖ്യം പ്രദർശിപ്പിച്ചിട്ടും പ്രേമം ജയിച്ചു. ഞങ്ങൾ പ്രേമത്തിൻെറ വിശ്വാവശ്യമായ വലയിൽ കുടുങ്ങി. കുടുംബത്തിൻെറ ആഭിജാത്യം പ്രേമത്തെ ഭയപ്പെടുത്തിയില്ല. ഞാൻ നടുങ്ങിപ്പോയി. എൻെറ ഭാവി എന്നെ തുറിച്ചു നോക്കി ഭീഷണിപ്പെടുത്തി. പള്ളിളിച്ചു ഗോഷ്ഠികാണിച്ചു പരിഹസിച്ചു. എൻെറ ബന്ധുജനങ്ങളുടെ ശോകസമ്പൂർണ്ണമായ മുറവിളികൾ എൻെറ ശ്രവണപുടങ്ങളിൽ മുഴങ്ങി. ഞാൻ കണ്ണടച്ചുകളഞ്ഞു, കണ്ണുകൾ പൊത്തി, അതിൽ നിന്നും രക്ഷപ്പെടാൻ. എന്നാൽ ഹൃദയം പ്രണയമകരന്ദപ്പുഴയിൽ മുങ്ങി മറിഞ്ഞു. അങ്ങനെ ദിവസങ്ങൾ പലതു കഴിഞ്ഞു.

ഞങ്ങളുടെ പരീക്ഷ കഴിഞ്ഞു. ഞങ്ങൾ

ഒരുമിച്ചുതന്നെ നാട്ടിലേക്കു തിരിച്ചു. ജീവിതയാത്രയിൽ ഞങ്ങൾ വേർപിരിയേണ്ടിവരുമെന്നു് എൻെറ അശുഭപ്രതീക്ഷ എന്നെ ഓർമ്മപ്പെടുത്തി. അദ്ദേഹം സ്ഥിരനിശ്ചയത്തോടുകൂടി പറഞ്ഞു, "വിമലേ! നിൻെറ സംശയങ്ങൾക്കു അടിസ്ഥാനമൊന്നുമില്ല. എൻെറ ധമനികളിൽ രക്തംതന്നെയാണു പ്രവഹിക്കുന്നതെങ്കിൽ, ഞാൻ എൻെറ വിമലയെ ഉപേക്ഷിക്കുകയില്ല. എന്നെ വിശ്വസിക്കുന്നില്ലേ?"

ഞാനെന്തു പറയാനാണു്? ഞാൻ അദ്ദേഹത്തിൻെറ മുഖത്തേക്കു നോക്കി. ദൃഢനിശ്ചയത്തിൻെറ ഉജ്ജ്വലദീപ്തിയാണു് ആ കണ്ണുകളിൽ നിഴലിച്ചതു്. എനിക്കു തൃപ്തിയായി.

സോദരീ! എന്തിനധികം ദീർഘിപ്പിക്കുന്നു്? ഞങ്ങൾ രണ്ടുപേരും വിജയികളായി. അദ്ദേഹത്തിനു വിവാഹാലോചനകൾ പലതും വന്നു. അവയെല്ലാം നിസ്സാരമായി അദ്ദേഹം തള്ളിക്കളഞ്ഞു. ഞങ്ങളുടെ പ്രണയരഹസ്യം അദ്ദേഹത്തിൻെറ അച്ഛൻ അറിഞ്ഞു. ആ പ്രഭുവിനു് അസാമാന്യമായ കോപമുണ്ടായി. അദ്ദേഹം സ്വപുത്രനെ ശാസിച്ചു, നിന്ദിച്ചു, അധിക്ഷേപിച്ചു, ഉപദേശിച്ചു. ഫലമൊന്നുമുണ്ടായില്ല. അദ്ദേഹത്തിൻെറ മൂത്തസഹോദരി അവിവാഹിതയായിരുന്നു. അദ്ദേഹം എന്നെ വിവാഹം ചെയ്യുന്നപക്ഷം, ആ സഹോദരി നിത്യകന്യകയായിരുന്നു കണ്ണുനീർ പൊഴിക്കേണ്ടിവരുമെന്നു പിതാവു മകനെ ഭയപ്പെടുത്തി. പ്രസിദ്ധിയുള്ള അവരുടെ തറവാട്ടിൻെറ മാഹാത്മ്യത്തേയും പാരമ്പര്യത്തേയും പററി പല പ്രസംഗങ്ങളും നടത്തി. എന്നിട്ടും അദ്ദേഹത്തിൻെറ വേരുറച്ച അനുരാഗം നശിപ്പിക്കുവാൻ അവർക്കു കഴിഞ്ഞില്ല. പക്ഷെ ആഫലോദയകർമ്മാവായ ആ പിതാവു് അത്രവേഗം നിരാശനായില്ല.

ഇനി ഞാൻ എഴുതുന്ന ഭാഗം ഭവതിയുടെ ഭർത്താവിനെക്കൂടി വായിച്ചു കേൾപ്പിക്കണമെന്നപേക്ഷയുണ്ടു്. അതുകൊണ്ടു് എനിക്കുണ്ടാകുന്ന സാഫല്യമെന്താണെന്നു ചോദിച്ചേക്കാം. ലോകത്തിൽവെച്ചു ഏററവും അമോഘമാണെന്നു നാം കരുതുന്ന ഒരാളുടെ അഭിപ്രായം, നമുക്കെതിരായിത്തീർന്നാൽ, ജീവിതം വെറും നിഷ്ഫലമാണെന്നു തോന്നിപ്പോകും. അതുകൊണ്ടു് അദ്ദേഹത്തിനു് എന്നെ സംബന്ധിച്ചുണ്ടായിട്ടുള്ള തെററിദ്ധാരണ നീങ്ങണമെന്നേ എനിക്കു പ്രാർത്ഥനയുള്ളു.

ഒരു ദിവസം വൈകുന്നേരം, ഞാൻ എൻെറ വസതിയിൽ, ചെടികൾക്കു വെള്ളം കോരുന്നതുനോക്കി മുററത്തു നില്ക്കുകയായിരുന്നു. പെട്ടെന്നു ഞാൻ തിരിഞ്ഞുനോക്കിയപ്പോൾ, അദ്ദേഹത്തിൻെറ പിതാവു് എൻെറ മുൻപിൽ നില്ക്കുന്നതാണു കണ്ടതു്. ഞാൻ അമ്പരന്നുപോയി. ആ പ്രഭുവിൻെറ സാന്നിദ്ധ്യം വളരെ ചുരുക്കം ചില ഗൃഹങ്ങളെ മാത്രമേ അനുഗ്രഹിച്ചിരുന്നുള്ളു. പിന്നെ ഞങ്ങളുടെ ഗൃഹം സന്ദർശിച്ചതെന്തിനു്? ആതിത്ഥ്യമര്യാദപോലും ഞാൻ വിസ്മരിച്ചുപോയി. എൻെറ വൈവശ്യംകണ്ടു മന്ദഹസിച്ചുകൊണ്ടു് അദ്ദേഹം പറഞ്ഞു, "കുഞ്ഞേ! ഈ വെമ്പലെന്തിനു്? ഞാൻ നിന്നോടു ഒരു സഹായം അർത്ഥിക്കുവാനാണു വന്നതു്. എന്നെ നിരാശനാക്കുകയില്ലെന്നുറപ്പുതരു."

അദ്ദേഹം എന്തായിരിക്കാം എന്നോടു് ആവശ്യപ്പെടുക! മുകുളീകൃതഹസ്തയായിട്ടു

ഞാൻ പറഞ്ഞു, "പ്രഭോ! ഞാൻ ചെയ്യേണ്ടതെന്താണ്? ആജ്ഞാപിക്കുകയേ വേണ്ടൂ."

"കുഞ്ഞേ! എൻെറ മകൻെറ ഭാവി നിൻെറ കൈകളിലാണ്. അവനു പല വിവാഹാലോചനകളും വരുന്നുണ്ട്. നിന്നിൽ ലീനമായ അവൻെറ ഹൃദയം മാററുന്നതിനു ഞാൻ വളരെ ശ്രമിച്ചു. ഫലമുണ്ടായില്ല. നീ അവനു സകലവിധത്തിലും യോഗ്യയായിരുന്നു. പക്ഷേ നിർഭാഗ്യം. ജാതി രണ്ടാണല്ലോ. അവൻ നിന്നെ വിവാഹം കഴിക്കുന്നതിൽ എനിക്കു വൈമനസ്യമില്ല. എന്നാൽ അവൻെറ സഹോദരി നിത്യകന്യകയായിപ്പോകും. അവളെ ആരും വിവാഹം ചെയ്യുകയില്ല. നീ അഭ്യസ്തവിദ്യയല്ലേ? ആലോചിച്ചു നോക്കൂ. നീ എൻെറ പുത്രനെ നിഷ്കളങ്കം സ്നേഹിക്കുന്നുണ്ടെന്നു ഞാൻ വിശ്വസിക്കുന്നു. അതു ശരിയാണെങ്കിൽ അവനുവേണ്ടി—അവൻെറ കുടുംബത്തിനുവേണ്ടി—എന്നെ സഹായിക്കൂ. ഇനി നീ അവനെ കാണരുത്. കുഞ്ഞേ! നിഷ്ഠുരമായ ഒരപേക്ഷയാണിതെന്നു എനിക്കറിയാം. എന്താണു ചെയ്യുക! ഇതാ നോക്കൂ. ഈ സഞ്ചി സ്വീകരിക്കൂ. ഇതിൽ ആയിരം രൂപയുണ്ട്. ഇതു പ്രതിഫലമല്ല. എൻെറ സമ്മാനമാണ്."

ഒരു ദീർഘാലോചനയ്ക്കുശേഷം ആ സഞ്ചി ഞാൻ സ്വീകരിച്ചു. എൻെറ ആവശ്യത്തിനല്ല. എനിക്കാവശ്യവുമില്ല. ഞാൻ വളരെക്കാലമായി പ്രതീക്ഷിച്ചിരുന്ന പരീക്ഷണഘട്ടം വന്നുചേർന്നു. എൻെറ പ്രണയത്തിൻെറ മാററുരച്ചു നോക്കാനുള്ള ഒരു സന്ദർഭമാണതു്. എൻെറ ജീവിതാനന്ദത്തെ—എൻെറ ആരാധനാവിഗ്രഹത്തെ—എൻെറ ഹൃദയദേവനെ ഞാൻ ഇനി കാണരുതെന്നു്! ഒരു ദിവസംപോലും ആ ദിവ്യദർശനം ലഭിക്കാതിരുന്നാൽ ഉന്മാദിനിയായിത്തീർന്നേക്കുമോ എന്നുപോലും ഞാൻ സംശയിച്ചിട്ടുണ്ട്. അതേ സോദരീ! മനുഷ്യർക്കു ദീർഘദർശനം ചെയ്യുവാൻ സാധിക്കാത്ത ചില സാദ്ധ്യതകൾ പ്രേമത്തിനുണ്ട്. ഞാൻ ഉറച്ചുകഴിഞ്ഞു. എൻെറ പ്രേമഭാജനത്തിനുവേണ്ടിയുള്ള ഒരു ചെറിയ ത്യാഗം! ഞാൻ ധൈര്യം അവലംബിച്ചു മനഃസാന്നിദ്ധ്യം വീണ്ടെടുത്തു. ബാഷ്പപ്രവാഹം തടയുവാൻ ഞാൻ വളരെ പണിപ്പെട്ടു. ഒരു വൈരാഗിണിയുടെ ഭാവം സ്വീകരിച്ചു ഞാൻ പറഞ്ഞു, "പ്രഭോ! അദ്ദേഹത്തിൻെറ ശോഭനഭാവിയാണു ഞാൻ ആശിക്കുന്നതു്. സ്വപുത്രനുവേണ്ടി ഒരു നിസ്സാരത്യാഗം അനുഷ്ഠിക്കുവാൻ അവിടുത്തെ പുത്രവാത്സല്യം അനുവദിക്കുന്നില്ല. എന്നാൽ ഒരു വെറും അബലയുടെ പ്രേമപരീക്ഷയിൽ അങ്ങു രസിക്കുന്നു. അതെ, ഇതു ഈശ്വരനിശ്ചയമാണ്. അവിടുന്നു സമാധാനമായി പോകണം. അദ്ദേഹത്തിനു ഞാൻ സകല ഭാവുകങ്ങളും ആശംസിക്കുന്നു."

സസന്തോഷം ആ പുത്രവത്സലൻ യാത്രയായി. ഞാൻ അന്നുതന്നെ അവിടം വിട്ടു. എൻെറ ത്യാഗത്തിനു ഫലസിദ്ധിയുണ്ടായി. ഒരുവർഷത്തിനുശേഷം അദ്ദേഹം ഭവതിയെ വിവാഹംചെയ്തു. അദ്ദേഹം തെററിദ്ധരിച്ചു, ഞാൻ ഒരു സ്വൈരിണിയാണെന്നു്. ആരോടോ ഒന്നിച്ചു് ഒളിച്ചോടിയെന്നു്. പരമാർത്ഥമറിയുമ്പോൾ അദ്ദേഹം മാപ്പുതരുമെന്നു് എനിക്കു വിശ്വാസമുണ്ട്. ഞാൻ അദ്ദേഹത്തിൻെറ പിതാവിൻെറ സമ്മാനം നിങ്ങൾക്കു വിവാഹസമ്മാനമായി അയച്ചു. ഇനി എനിക്കു മാപ്പുതരുവാൻ അദ്ദേഹത്തോടപേക്ഷിക്കണേ!

# രക്തസാക്ഷി.

(അം ശി.)

(കോക)

ശ്രീഹരി! ശമിച്ചാലും, നമ്മുടെ "ജമേദാരി"ൻ
ഗേഹമുണ്ടതിലല്ലോ കിടപ്പൂ ധാന്യം സർവ്വം.
നിന്നെപ്പോലുഴലുന്ന ലക്ഷംപേർക്കവിടത്തി-
ലന്നമുണ്ടതുപക്ഷേ നൽകുമോ പ്രഭുവിപ്പോൾ? 1

ചെന്നിണംകൊണ്ടേ, ഘോരമൃത്യുവിൻചിത്രം ലോക-
'ത്തുന്നതപരിഷ്കൃത' യൂറോപ്പു ചമയ്ക്കുമ്പോൾ,
ചണ്ഡമായടിച്ചേറി വരുതിപ്പിശാചഗ്നി-
കുണ്ഡത്തിൽ മർത്ത്യകോടി നിത്യവും പൊരിക്കുമ്പോൾ, 2

ബംഗാളംമുഴുവനും നിഷ്ഠുരദാരിദ്ര്യത്തിൻ
തുംഗവക്ത്രത്തിന്നുള്ളിലപ്പാടെ പതിക്കുമ്പോൾ,
ചാണൊന്നു പൊക്കംവരും വാമനൻ വിശപ്പിന്നു
കാണിച്ച പരാക്രമമൊക്കെയും സഹിച്ചയ്യോ, 3

എല്ലുകളുന്തിയുന്തി ശ്രീഹരി, വിശപ്പിന്റെ
തല്ലേററു തഴമ്പിച്ച മാതിരി നടക്കുന്നു.
രാജകിങ്കരന്മാർതൻ ശാസനമേറേറ ററതാ,
രാജപാതയിലൂടെ പോകുന്നിതന്നംകിട്ടാൻ. 4

---

എന്റെ സോദരീ! എത്ര ദിനരാത്രങ്ങൾ ഞാൻ കണ്ണുനീർപ്പുഴയിൽ നീന്തി കഴിച്ചുവെന്നു ഭാഗ്യവതിയായ ഭവതിക്കു ഊഹിക്കുവാൻപോലും സാദ്ധ്യമല്ല. ശോകാത്മകമായ ഈ ജീവിതകഥ ഇപ്പോൾതന്നെ വിസ്മരിച്ചേക്കുക. സോദരീ! ഭവതിക്കു ഇപ്പോൾ ലഭിച്ചിരിക്കുന്ന രത്നം അമോഘമാണ്. അതിന്റെ വില അറിയുവാൻ ഭവതിക്കു കെൽപുണ്ടെന്നു ഞാൻ ആശ്വസിക്കുന്നു. സർവ്വമംഗളങ്ങളും ആശംസിക്കട്ടെയോ?

അനേകമനേകം പ്രണാമം!

എന്നു് വിമല

ഞാൻ കുമുദത്തിന്റെ മുഖം പിടിച്ചുയർത്തി സഗൽഗദം പറഞ്ഞു, "ഓമനേ! എനിക്കു മാപ്പുതരൂ. ഈ ദേവിയുടെ പ്രണയദാർഢ്യം ഇത്രത്തോളമുണ്ടെന്നു ഞാൻ അറിഞ്ഞില്ല. ഈ കൃതഘ്നനെ സ്നേഹിച്ചതിനുള്ള പ്രതിഫലമാണവൾക്കു ലഭിച്ചതു്, കഷ്ടം! ദേവീ! ഈ അപരാധിക്കു മാപ്പുതരണേ!

ഞാൻ ആ ഛായാപടം മേശപ്പുറത്തു വെച്ചു. കുമുദം ആ ചിത്രത്തിൽ ആദരപൂർവ്വം ഒരു മുല്ലമാല അണിയിച്ചു.

ഉർവ്വിയിൽ ഹരിയ്ക്കൊരു ഭക്ഷണംനൾകും? നെല്ലു-
സർവ്വവും ധനാഢ്യൻെറ പത്തായമകംപൂകി.
വേണ്ടോളം വിലയേററി വില്ക്കുവാൻ കുബേരന്മാർ
കൊണ്ടുപോ;യതു സർവമൊളിവിൽ കിടക്കുന്നു. 5

സാമാന്യർ ധാന്യംകിട്ടാതുഴന്നു വിശപ്പിൻെറ
ഭീമമർദ്ദനമേററു വീഥിയിൽ മറിയുന്നു.
തൂലികേ, നില്പാനെന്തേ? അന്നത്തെപ്പകൽകൊണ്ടു
കാലനണ്ടതായ് കാണാം ലക്ഷംപേർ ബംഗാളത്തിൽ. 6

പാരതന്ത്ര്യാരണ്യത്തെ വെട്ടിനീക്കുവാൻതക്ക
ഘോരയുദ്ധംപ്പാഞ്ഞീടുന്നോരെത്രകോടിയോ ചത്തു.
ദാരിദ്ര്യം പെറെറടുത്ത മൂത്തസന്തതി, ഹരി,
പാരിച്ചവിശപ്പിൻെറ മാത്തട്ടിലതാവീണു. 7

അക്കുഞ്ഞു പിഴതിട്ട തേന്മാവിൻതൈപോലങ്ങു-
നോക്കുകെൻകണ്ണേ! വാടിനിർജ്ജീവം കിടക്കുന്നു.
താതമാതാക്കൾതൻെറ തപ്തമാം മാംസംതിന്നും
പ്രീതനാകാത്ത കാലൻ ഭക്ഷിച്ചിതവനേയും. 8

കന്മതിലെന്ന വ്യാജാലസ്ഥികൾ വെച്ചുവെച്ചു
വന്മേടചമച്ചതിൽ വസിക്കും ധനാഢ്യാ! നീ,
ഭൂരിദ്രവ്യത്തിൻ സാരം കവന്നു മർത്ത്യന്മാരെ
ദാരിദ്ര്യം ചവച്ചിട്ട കരിമ്പിൻചണ്ടിയാക്കി. 9

മേലാലിബ്ഭ്രാതൃസ്നേഹം തീണ്ടാത്ത ധനാഢ്യത്വം
പാലിക്കുമൊരുനീതി പാടില്ലീയുലകത്തിൽ
എത്രനാളിനീ രീതി പുലരും? സമത്വത്തിൻ
വിത്തുകളല്ലോ ഘോരസമരം വിതയ്ക്കുന്നു. 10

എല്ലാമിങ്ങെല്ലാപേർക്കും സ്വന്തമെന്നുള്ള തത്വ
പല്ലവിയല്ലോ ചൊല്ലിപ്പറപ്പൂ വിമാനങ്ങൾ.
സ്വത്തിനും മററും മർത്ത്യർ വെവ്വേറെ ചമയ്ക്കുന്ന
ഭിത്തികളിടിച്ചീടാൻ ഭീരങ്കിയുടനെത്തും. 11

ദാരിദ്ര്യം പാരിൽനിന്നുമകലാൻ നമ്മൾക്കുള്ള
സാരമാം വിത്തം മർത്ത്യാ! തങ്ങളിൽ പകുത്താലും.
ശ്രീഹരിപോലിങ്ങേറെ രക്തസാക്ഷികൾ വേണം
ഭാരതമാതാവിൻെറ പാരതന്ത്ര്യത്തീ മാററാൻ. 12

---

# ഒരു പ്രവചനം.

പേരൂൎക്കട എം. കൊച്ചപ്പൻ

ഇക്കാലത്തു്, പ്രവചനം, ദീൎഘദൎശ ഇത്യാദി പദങ്ങൾതന്നെ അല്പം അറപ്പോടുകൂടിയെ പറയാവൂ. ചില യുക്തിവാദികൾക്കു് ഈ വാക്കുകൾ കേവലം അരോചകമെന്നനുഭവമുണ്ടു്. ഒന്നുനോക്കുമ്പോൾ ഇതിനു അവരെ കുററംപറയാനും പാടില്ല. നമ്മുടെ സാധാരണ വിദ്യാഭ്യാസപദ്ധതി അദ്ധ്യാത്മവിഷയങ്ങളിൽനിന്നു നമ്മെ അത്രത്തോളം അകററിനിറുത്തിയിരിക്കയാണല്ലൊ. എന്നാൽ പ്രകൃതമായപ്രവചനവും തത്ഫലങ്ങളും വെറും വൎത്തമാനസംഭവങ്ങളാകയാൽ ഞാൻ പേടിക്കേണ്ടതില്ലതാനും. അതിനാൽ ആ തണലിൽ നിന്നുകൊണ്ടു കാൎയ്യംതുടങ്ങാം.

“പൃത്ഥ്വീശാലംബരല്ലോ പ്രജകൾ; ഭവതി
  ദൃഷ്ടാന്തമായ് കാന്തമാൎക്കും
വൎത്തിക്കും രാജ്ഞിമാൎക്കും; ചിരമിവിടെവധൂ
  ജാതി വിഖ്യാതിയേലും;
പ്രത്യേകിച്ചിന്നിവയ്ക്കും വരമരുളുമജൻ
  പാർവതീഭായി രാജ്ഞീ-
പുത്രന്മാരെന്നു പേരാൎന്നിനി യവനിപർ
  വേണാടു വാണീടുവാനും.”

(വനമാല)

ഇതു്, മഹാറാണി സേതുപാർവതീഭായിതിരുമനസ്സിലെ—അമ്മമഹാറാണി തിരുമനസ്സിലെ—ആ പള്ളിക്കെട്ടുപ്രമാണിച്ചു മഹാകവി കുമാരനാശാൻ എഴുതിയ മംഗളാശംസയിലെ അവസാനപദ്യമാണു്. അതിൽ മുഖ്യമായി രണ്ടുകാൎയ്യമാണല്ലോ മഹാകവി സൎവേശ്വരസമക്ഷം സമൎപ്പിക്കുന്നതു്. ഒന്നു്, മഹാറാണിതിരുമനസ്സുകൊണ്ടു്, എല്ലാകാന്തമാൎക്കുംമാത്രമല്ല സകല രാജ്ഞിമാൎക്കും ദൃഷ്ടാന്തമായി വിജയിച്ചു് ആവഴി ഇവിടത്തെ വധൂജാതി വിഖ്യാതി നേടേണമെന്നാകുന്നു. “പാൎവ്വതീഭായി രാജ്ഞീപുത്രന്മാർ ഇനി വേണാടുവാണീടണ”മെന്നുതന്നെയാണു രണ്ടാമത്തേതു്. ഈ രണ്ടഭ്യൎത്ഥനയും അക്ഷരം പ്രതി അന്വൎത്ഥമാണെന്നുള്ളതിനു വഞ്ചിരാജ്യചരിത്രമാണു സാക്ഷി.

അതി വിദൂരസ്ഥിതങ്ങളായ പാശ്ചാത്യപൌരസ്ത്യദ്വീപാന്തരങ്ങളിൽപോലും സഞ്ചരിച്ചു തന്റെ വിജ്ഞാനധനത്തെ പരിപോഷിപ്പിച്ച പരിഷ്കൃതമനസ്കാ, വിശ്വവിഖ്യാതമായ ക്ഷേത്രപ്രവേശനവിളംബരത്തിന്റെ പ്രധാനപ്രേരക, അഖിലഭാരതവനിതാസംഘത്തിന്റെ സംപൂജ്യയായ അദ്ധ്യക്ഷ എന്നിത്യാദി നിലകളിൽ മഹാറാണിതിരുമനസ്സുകൊണ്ടു് ആൎക്കും ആദൎശഭൂതയാണു്; ആരാലും ആരാധ്യയുമാണു്. അങ്ങനെ ആ പ്രവചനഭാഗത്തിന്റെ ഫലം പരിപൂൎണ്ണമായി സാധിച്ചു.

“ഇനി” അടുത്തതാകട്ടെ. അതിന്റെ പ്രത്യേകത ശരിക്കു ധരിക്കണമെങ്കിൽ ഒന്നുരണ്ടു കാൎയ്യങ്ങൾ ഓൎക്കണം. അന്നു ശ്രീമൂലംതിരുനാൾ രാജൎഷി വഞ്ചിയെ പുളകം പൂകിക്കുന്ന കാലമാണല്ലോ. അതിനാൽ

"ഇനിപാർവതീഭായിരാജ്ഞീപുത്രന്മാർവേണാടു വാഴണമെന്നു പറഞ്ഞാൽ, ശ്രീമൂലം തിരുമേനിയുടെ കാലശേഷം ഭരണഭാരം വഹിക്കേണ്ടതു പ്രസ്തുത റാണിയുടെ പുത്രന്മാരാണെന്നു വ്യക്തമാകുന്നു. ഒന്നുകൂടെ ഓക്കുവാനുണ്ട്. ൧൦൭൧-മേടം ൨൪-ാം തീയതി മഹാറാണി സേതുലക്ഷ്മീഭായിതിരുമനസ്സിലെ—ആററിങ്ങൽ മൂത്തതമ്പുരാൻ തിരുമനസ്സിലെ—പള്ളിക്കെട്ടു നടന്നിരിക്കുകയാണു്; ൧൦൮൨-മേടം ൧൨-ാംനു-മാത്രമെ മഹാറാണി സേതുപാർവതീഭായിതിരുമനസ്സിലെ—ആററിങ്ങൽ ഇളയതമ്പുരാൻ തിരുമനസ്സിലെ—പള്ളിക്കെട്ടു നടന്നുള്ളു. കവിയുടെ അഭിവാഞ്ഛ, തുറന്നുപറഞ്ഞാൽ, ശ്രീമൂലംതിരുനാൾ മഹാരാജാവിന്റെ സ്വർഗ്ഗാരോഹണശേഷം വേണാടു വാഴേണ്ടതു് (ആററിങ്ങൽ മൂത്തതമ്പുരാൻതിരുമനസ്സിലെ പുത്രന്മാരല്ല, ആററിങ്ങൽ ഇളയതമ്പുരാൻതിരുമനസ്സിന്റെ പുത്രന്മാർ ആകണമെന്നുതന്നെ. ഹാ! മഹാകവിയുടെ പ്രവചനം എത്ര കണിശമായി ചാടിക്കടന്നു ഫലിച്ചിരിക്കുന്നു!! മാത്രമോ? ആശംസയിലെ പുത്രന്മാർ എന്നപദത്തിന്റെ ബഹുവചനാർത്ഥംപോലും സഫലമായിരിക്കുന്നു. ആശ്ചര്യം! "വിധിക്കു വാഗ്ദേവി വിധേയയാ"ണെന്നല്ലേ അഭിയുക്തവചനം?. അതെ! വാഗ്ദേവി കവിയുടെ നാവിൽ എഴുന്നള്ളി; ആ വഴി വിധിയെ വിളംബരംചെയ്തു എന്നല്ലാതെ എന്തു പറയട്ടെ! "ഹരി!ഹരി! പരമാനന്ദമേ! ചെയ്യുന്നുത്തം."

പൊന്നുതിരുമേനിയെ സംബന്ധിച്ചുതന്നെയുള്ള മറെറാരുപ്രവചനമാകട്ടെ ഇനി. കവിയുടെ അഭ്യർത്ഥനപോലെ—വഞ്ചിവാസികളുടെ പൂർവപുണ്യപരമ്പരകളുടെ പരിണതഫലമായി—ശ്രീചിത്തിരതിരുനാൾ തിരുമനസ്സുകൊണ്ടു് അവതരിച്ചു; യഥാകാലം ചെങ്കോലുമേന്തി. ദിനംപ്രതി ക്ഷേമപ്രദങ്ങളായ പ്രവൃത്തികൾകൊണ്ടു് പ്രജാലക്ഷങ്ങളെ പൊന്നുതിരുമേനി ആനന്ദനൃത്തം ചെയ്യിക്കുന്നു. ഇനിയും തത്താദൃശങ്ങളായ അനന്തഫലങ്ങൾ ചൊരിഞ്ഞുകൊണ്ടു് ഈ അനന്താപാരിജാതം ശ്രീപത്മനാഭന്റെ കാരുണ്യത്താൽ നീണാൾ വേണാടിനെ അനുഗ്രഹിക്കുകയുംചെയ്യും; നിശ്ചയം. എന്നാൽ തിരുമേനിയുടെ അപദാനങ്ങളിൽ ജാജ്വല്യമാനമായി അവിടുത്തെ ചരിത്രക്ഷേത്രത്തിന്റെ സുവർണ്ണസ്തൂപികയായിത്തിളങ്ങുന്നതു് ആ ക്ഷേത്രപ്രവേശനവിളംബരമായിരിക്കുമെന്നു തീർച്ചയാണല്ലോ. പൊന്നുതിരുമേനിയുടെ ഭരണകാലത്തു് ഇപ്രകാരമൊരനുഗ്രഹം ഉണ്ടാകുമെന്നു്, തിരുമനസ്സുകൊണ്ടു് അവതരിച്ച ദിവസംതന്നെ ഒരാൾ ദീർഘദർശനം ചെയ്തിട്ടുണ്ടെങ്കിൽ അതു കേൾക്കേണ്ടതല്ലേ? മഹാകവിതന്നെ അപ്രകാരമൊരു പ്രവചനവുംചെയ്തിട്ടുണ്ടു്. ഇതാ, —

"ഈ പൊന്നുതിരുമേനി സകലവിധ ആരോഗ്യങ്ങളോടുകൂടി എന്നും ജയിക്കുന്നതിനു്........ഹൃദയകമലങ്ങൾ ഏകോപിച്ചുള്ള പ്രാർത്ഥനകളെ സർവനിയാമകനായ ഈശ്വരൻ നിറവേററുമെന്നു വിശ്വസിക്കുന്നു. നിരപരാധികളും അഗതികളുമായ ജനങ്ങൾ, ഈ അവതാരം, ധർമ്മസ്ഥാപനാർത്ഥം ആവശ്യപ്പെടുന്ന അവസരങ്ങളിലെല്ലാം ഉണ്ടാകുന്നതായി കല്പിച്ചിട്ടുള്ള മഹാവിഷ്ണുവിന്റെ അവതാരങ്ങളിലൊന്നാണെന്നും നിസ്സംശയം വിശ്വസിച്ചുവരുന്നു. മാത്രമല്ല ഈ തിരുമേനിയുടെ അവതാരത്തോടുകൂടി ബ്രാഹ്മണനും ചണ്ഡാളനും ഒന്നുതന്നെ എന്നുപദേശിക്കുന്ന

ശ്രീ ഭഗവദ്ഗീതയിലെ തത്വം ഈ നാട്ടിൽ പ്രചാരമാക്കി യഥാൎത്ഥീകരിക്കുന്നതു് രാജ്യതന്ത്രത്തിൻെറ പരമോദ്ദേശ്യമായി വിചാരിക്കപ്പെട്ടുമെന്ന ആശയോടുകൂടി പ്രതീക്ഷിക്കയും ചെയ്തുകൊള്ളുന്നു."

1088 തുലാം ലക്കം "വിവേകോദയം" (Vol IX; No 7) 217-ാംപുറം നോക്കുവിൻ. "ചിത്തിരതിരുനാൾ തമ്പുരാൻെറ തിരുവവതാരം" എന്ന തലക്കെട്ടിൻ, പത്രാധിപരുടെ നിലയിൽ, ആശാൻ ചെയ്തിരിക്കുന്ന അൎത്ഥഗംഭീരമായ ആശംസയിലെ അവസാനവാക്യങ്ങളാണിവയെന്നു കാണാം. വഞ്ചിഭൂമിയിലെ ചണ്ഡാലപൎയ്യന്തമുള്ള അബ്രാഹ്മണസമൂഹത്തെ ഒരുനിമിഷംകൊണ്ടു് ബ്രാഹ്മണരാക്കിത്തീൎത്ത ആ പ്രസിദ്ധ വിളംബരത്തിൻെറ സാരത്തെ എത്ര ഭംഗിയായി ദീൎഘദൎശനം ചെയ്തിരിക്കുന്നു,

പൊന്നുതിരുമേനി കേവലം ബാലനായിരുന്നപ്പോൾ കാരണവശാൽ ആശാൻ എഴുതിയതും അധികം പരസ്യമാകാത്തതുമായ ഒരു ചെറുപദ്യം ചൊല്ലാം. പ്രത്യേകം നോക്കുമ്പോൾ അതിനു പ്രകൃതത്തോടുള്ള പ്രസക്തിയെപ്പററി പ്രശ്നംചെയ്വാൻ ഇടയുണ്ടാകാം. പക്ഷേ മേലുദ്ധരിച്ചവയുമായി ചേൎന്നുനില്ക്കുമ്പോൾ അതിനും കാണും സാങ്ഗത്യം. പദ്യമിതാ:—

"ജയിക്ക മൂലഭൂപാലൻ;
ജയിക്ക റാണിമാർ ചിരം;
ജയിക്ക നമ്മൾതൻ ഭാഗ്യ-
ക്കുരുന്നാം കൊച്ചുതമ്പുരാൻ."

"ഭാഗ്യക്കുരുന്നു്;" എത്ര മധുരമായ പദം!! സഹൃദയന്മാർതന്നെ ഈ രത്നത്തിൻെറ അനൎഘത നിൎണ്ണയിക്കട്ടെ മഹാരാജാ തിരുമനസ്സിൽ ആശാൻ നിക്ഷേപിച്ചിരുന്ന അഗാധങ്ങളായ അനവധി പ്രതീക്ഷകളുടെ പ്രാതിനിധ്യമല്ലേ ഈ ഭാഗ്യക്കുരുന്നു വഹിക്കുന്നതു്? കഷ്ടം! ആ പ്രതീക്ഷകൾ ഒന്നൊന്നായി സഫലമാകുന്നതുകണ്ടനുഭവിക്കാനുള്ള ഭാഗ്യപാരമ്യം മഹാകവിക്കില്ലാതെ പോയല്ലോ. പക്ഷേ, സ്വൎഗ്ഗസ്ഥിതനായ ഈ "ദിവ്യഗുരു", തൻെറ പ്രവചനങ്ങൾ ഫലപ്രാപ്തിയെ സമ്പ്രാപിക്കുന്നതു് ആനന്ദബാഷ്പം നിറഞ്ഞ നേത്രങ്ങളാൽ സന്ദൎശിക്കയും, പുതുമന്ദമോലുന്ന മന്ദാരസുമങ്ങൾതൂവി പൊന്നുതിരുമേനിയെ അഭിനന്ദിക്കയും ചെയ്യുന്നില്ലെന്നാരറിഞ്ഞു?

# നമ്മുടെ ആരോഗ്യപ്രശ്നം:

(എൻ. സങ്കർഷണൻ.)

ഒരു ജനതയുടെ ആരോഗ്യവും വളൎച്ചയും മുഖ്യമായും അവരുടെ ആഹാരക്രമത്തെയാണല്ലോ ആശ്രയിച്ചിരിക്കുന്നതു്. പോഷകാഹാരങ്ങളെ ഗുണദോഷവിവേചനംചെയ്തു സ്വീകരിക്കുന്നതിലുള്ള അജ്ഞതകൊണ്ടല്ല പ്രത്യുത അവ ലഭിക്കുന്നതിനുള്ള വൈഷമ്യവും പരിതാപകരമായ സാമ്പത്തികഘടനയും മൂലമാണു് അധികമാളുകളുടേയും ആരോഗ്യവും ആയുസ്സും ദൈനംദിനമെന്നോണം അധഃപതിച്ചുവരുന്നതു്.

സാമ്പത്തികമായ വീക്ഷണകോണത്തിൽ കൂടി നോക്കുംപോൾ ഏററവും പിന്നണിയിൽ നില്ക്കുന്നതു് ഇൻഡ്യയും ചൈനയുമാണെന്നു കാണാം. അങ്ങനെ നോക്കുംപോൾ ഒരു ഇൻഡ്യാക്കാരന്റെ ഒരു വൎഷത്തെ വരവു് 72. രൂപ ആയതിനാൽ ആണു് തദനുസൃതമായ രീതിയിൽ അവന്റെ ആയുസ്സും 22 ആയി കുറഞ്ഞുപോയതെന്നു മനസ്സിലാക്കുവാൻ അധികം ആലോചിക്കേണ്ട ആവശ്യമില്ല.

ഒരു ഇൻഡ്യാക്കാരന്റെ ശരാശരി തൂക്കം 100. റാത്തലും ചൈനാക്കാരന്റേതു് 105-ം. ആണെന്നു് സ്ഥിതിവിവരക്കണക്കുകൾകൊണ്ടു് മനസ്സിലാകുന്നു. അടുത്തകാലത്തു് തിരുവിതാംകൂർ സന്ദൎശിച്ച ഡാ: കൂ (ചൈന) പറഞ്ഞതു് അവരുടെ കുട്ടികൾക്കു് ദിവസം ഒരുനേരം പോലും വയറുനിറയെ ആഹാരം ലഭിക്കുന്നില്ലെന്നാണു്. ഇൻഡ്യയിലെ കാൎയ്യമാണെങ്കിൽ മൊത്തം ജനസംഖ്യയായ 40 കോടിയും 7. ലക്ഷം ഗ്രാമങ്ങളിലായി കൎഷകവൃത്തിയെ അവലംബിച്ചാണു് ജീവിച്ചുവരുന്നതു്. അങ്ങനെയുള്ള കൎഷകരെ സംബന്ധിച്ചു് ഗോപാലകൃഷ്ണഗോഖലെ ഒരവസരത്തിൽ പരിതപിച്ചിട്ടുള്ളതു് 9[illegible] ശതമാനം പേൎക്കും ഒരു വൎഷത്തിൽ ഒരു ദിവസംപോലും വയറു നിറയുന്നില്ലെന്നാണു്.

ആധുനികയുഗം കലിയുടെതാണെന്നും അതുകൊണ്ടു് മനുഷ്യരുടെ ആയുസ്സും ആരോഗ്യവും മുൻകാലങ്ങളെ അപേക്ഷിച്ചു് മോശമായിട്ടേ ഇരിക്കുകയുള്ളുവെന്നും നമ്മുടെയിടയിൽ ഒരു ധാരണയുണ്ടു്. വേദേതിഹാസാദികളും ഇതിനു് ഏറക്കുറെ പിൻതുണനൽകുന്നുണ്ടെന്നുവരികിലും പരിഷ്കൃതരാജ്യങ്ങളിലെ കണക്കുകൾ തെളിയിക്കുന്നതു് തലമുറതോറും അവർ അഭിവൃദ്ധിപ്പെട്ടുവരുന്നുവെന്നാണു്. ഏതാനും കൊല്ലങ്ങൾക്കു മുൻപുള്ള ഒരു കണക്കിൽ ഇംഗ്ലണ്ടിലെ കുഞ്ഞുങ്ങളുടെ ശരാശരി പൊക്കം കഴിഞ്ഞ ശതാബ്ദത്തിനേക്കാൾ രണ്ടിഞ്ചുകൂടുതലാണെന്നു പറഞ്ഞിരിക്കുന്നു. ഫ്രാൻസിലെ യുവാക്കന്മാൎക്കു് അവരുടെ മാതാപിതാക്കളേക്കാൾ പൊക്കം കൂടുതലാണെന്നു് പറയപ്പെടുന്നു.

സ്വതേ വാമനന്മാരായ ജപ്പാൻകാരുടെ ശരാശരി പൊക്കം ൨ ഇഞ്ചു കൂടിയി

ട്ടുണ്ടെന്നും അതേസമയം ചൈനാക്കാക്ക് കൂടിയിട്ടില്ലെന്നും ഡാ: വാങ്ഷങ്ഫാ സങ്കടപ്പെടുന്നു. നമ്മുടെ ശരാശരി വളൎച്ച് യാകട്ടെ പ്രതിവൎഷം കുറഞ്ഞുകുറഞ്ഞാണുവരുന്നതു്. ഈ നില തുടൎന്നുപോകുന്നതായാൽ വിദേശീയരുടെ ദൃഷ്ടിയിൽ നാം ഒരു കാലത്തു് "ലിലിപുഷ്യന്മാരായി"ത്തീരുമോ എന്നു ബലമായി സംശയിക്കേണ്ടിയിരിക്കുന്നു. പാൽ, നെയ്യ്, മുട്ട, മാംസം മുതലായവ പോഷകസാധനങ്ങളാണോ എന്നുള്ള സംശയമല്ല നേരേമറിച്ച് പ്രഭാതംമുതൽ പ്രദോഷംവരെ കഠിനകഠിനം അദ്ധ്വാനിച്ചാലും ഒരു സാധാരണന്നു് ജീവിക്കാൻ പോലും ഭക്ഷണംകിട്ടുവാൻ സാധിക്കുന്നില്ലെന്നുള്ളതാണു് പരമാൎത്ഥം.

ഭാരതത്തിലെ മരണസംഖ്യയിൽ ഏറിയകൂറും ആഹാരക്ഷാമം ഒന്നുകൊണ്ടുമാത്രമാണെന്നു തെളിഞ്ഞിരിക്കുന്നു. ഒരു ഭയങ്കരസമരത്തിൽ മരണമടയുന്നതിലും കൂടുതലാണു് ഇവിടെ ക്ഷാമമൂൎത്തി കൊന്നൊടുക്കുന്നതു്. ആധുനികസമരത്തിൽ ബ്രിട്ടന്നു് ഇതുവരെയുള്ള ഭടനഷ്ടം ൧൦-ലക്ഷമാണെന്നു രേഖപ്പെടുത്തിക്കാണുന്നു. അതേസമയം ക്ഷാമംമൂലം ബംഗാളിൽമാത്രം മൃതിപ്പെട്ടവരുടെ സംഖ്യ ൩൫-ലക്ഷം ആണത്രേ. ഈ നില ഇങ്ങനെ തുടരുകയാണെങ്കിൽ ഭാരതത്തിന്റെ ഭാവി എന്തായിരിക്കുമെന്നു് ദീൎഘദൎശനംചെയ്യുവാൻ ഒരു പ്രവാചകന്റെ ആവശ്യമുണ്ടാകുമെന്നു തോന്നുന്നില്ല. ആഹാരത്തിനുവേണ്ടി കപ്പൽ കാത്തിരിക്കുന്ന ഏകകൎഷകരാജ്യം ഇന്ത്യമാത്രമാണു്. വിവാഹവീടുകളുടേയും ഹോട്ടലുകളുടെയും എച്ചിൽതൊട്ടിയിലും മററും പട്ടികളോടൊപ്പം കടിപിടികൂടുന്നവരും മറെറവിടെയാണുള്ളതു്. ഇന്നു ഗ്രാമങ്ങളിൽ സൎവ്വസാധാരണയായി കണ്ടുവരുന്നതു് "ഫാമിൻ ഫിവർ" എന്നു് ഇംഗ്ലീഷിൽ പറയുന്ന ക്ഷാമജ്വരമാണു്. ശരിയായ പോഷകസാധനങ്ങളുടെ കുറവാണു് ഇതിന്റെ വ്യാപ്തിക്കു നിദാനം. മലേറിയാ, ക്ഷയം, ടൈഫോയിഡ് മുതലായ സാംക്രമികരോഗങ്ങളും ക്ഷാമബാധിതപ്രദേശങ്ങളിലാണു് അധികമായി കണ്ടുവരുന്നതു്. രോഗാണുക്കൾ അശക്തന്മാരേയും വൃത്തിഹീനന്മാരെയുമാണല്ലോ തിരിഞ്ഞുപിടിക്കുടുക. രാജോചിതമായരീതിയിൽ താമസിക്കുന്നവൎക്കുമാത്രമെ ആരോഗ്യശാസ്ത്രനിയമങ്ങളുടെ നൂൽപാലത്തിൽകൂടി സഞ്ചരിക്കുവാൻ സാധിക്കു.

പ്രതിവൎഷം ഇൻഡ്യയിലെ ശിശുമരണം ൨൦ ലക്ഷമാണു്. ഇതിനോടു തുല്യശതമാനം ചാപിള്ള (Still-Birth)യായി പോവുകയും ചെയ്യുന്നു. ഇതിനു മുഖ്യഹേതുവായി പറയപ്പെടുന്നതു് ബാല്യവിവാഹങ്ങളാണു്. ഒരു മനുഷ്യന്റെ അസ്ഥികൾ പൂൎണ്ണവളൎച്ചയെ പ്രാപിക്കുന്നതു് ൨൫-ാമത്തെ വയസ്സോടുകൂടിയാണു്. അതിനു മുൻപു് അവൻ ഒരുപിതാവായിത്തീരുന്നതു് ഭാവിതലമുറയോടു ചെയ്യുന്ന ഭീമമായ ഒരു അപരാധം മാത്രമാണു്. തങ്ങളുടെ പെൺമക്കളെ എത്രയും ബാല്യത്തിൽ വിവാഹം ചെയ്യിപ്പിക്കുന്നതിലാണു് വിജയം സ്ഥിതിചെയ്യുന്നതെന്നു് രക്ഷാകൎത്താക്കളുടെയിടയിൽ ഒരു ധാരണയുള്ളതായി തോന്നുന്നു. ചില ഗവൎമ്മെന്റുകളും ശൈശവവിവാഹത്തെ നിയമംമൂലം നിരോധിച്ചിട്ടുണ്ടെങ്കിലും പലരും പ്രായം തെററായി രേഖപ്പെടുത്തിയെങ്കിലും കുഞ്ഞുങ്ങളെ വിവാഹശൃംഖലയിൽ കുടുക്കി കൃതകൃത്യരാകുന്നു. അടിമക്കച്ചവടത്തോടു തുല്യമായ

# ആത്മപൂജ

(സി. പ്രഭാകരൻ, ബി. ഏ)

മാമകക്ഷേത്രം ശുദ്ധമാക്കണം; മുടങ്ങാതു-
ള്ളാത്മപൂജയാൽ പരിതൃപ്തനാകണം ദേവൻ
ലാഭമില്ലൊന്നുംതന്നെ ശാന്തിക്കാരനാമെനി-
യ്ക്കാമോദമിയററുമീ രോമാഞ്ചമെന്ന്യേ, സത്യം.
ആഗതരാകും ദേവാരാധനാർത്ഥമായ് പലർ,
ആഗമമൂലം തിരിയാത്തവർ, മൂഢാത്മാക്കൾ;
തൊഴുകയ്യോടെനില്ക്കുമെങ്കിലും കവാടംഞാൻ
തുറക്കില്ലെന്തായാലും വിശ്വാസഹീനർക്കേന്നും!
പൊരിയുമാത്മാവോടും വികൃതഗാത്രത്തോടു-
മെരിയും ദുഃഖത്തോടുംകൂടിയിങ്ങെത്തും ചിലർ
അവർതാൻവിശ്വാസത്താൽ സംസ്കാരമാർന്നുള്ളവ-
രവർതാൻ വിശേഷശൻതൻപ്രത്യക്ഷസ്വരൂപങ്ങൾ
ദർശനോൽസുകരാമപ്പാവങ്ങൾപ്രവേശിച്ചു
ശാശ്വതമാക്കാറുണ്ടെൻ പൂജയും വിശ്വാസവും.
ജാതിയും സ്വാർത്ഥപ്പെരുംകാകോളവിഷാഗ്നിയും
ഭ്രാന്തിയും മാമൂലുമിങ്ങാഗമിച്ചീടാ ന്യൂനം.
ഉദരംഭരികളാം ക്ഷേത്രജീവികളുമീ-
ല്ലൂദയംപോലെ പരിപാവനം പരിസരം.

നിത്യവും മുടങ്ങാതിങ്ങേതുനേരവും ശുണ-
വൃത്തിയാർന്നാത്മപൂജ നടത്തിപ്പോരുന്നുഞാൻ.

---

ഇത്തരം വിവാഹങ്ങളിൽ വധൂവരന്മാൎക്ക് യാതൊരു സ്വാതന്ത്ര്യവും ഇല്ലാത്തതിനാൽ അവരെ കുററപ്പെടുത്തിയിട്ടു കാൎയ്യമില്ല.

"Early to marry and larly to die. This is the motto of Indians" എന്നാണ് മിസ്സ് മേയോ മദർ ഇൻഡ്യാ എന്ന പുസ്തകത്തിൽ നമ്മെ കുററപ്പെടുത്തി കാണുന്നതു്. അതായതു് നേരത്തേ വിവാഹം നേരത്തെ മരണം എന്നുള്ളതു് ഇൻഡ്യാക്കാരുടെ ഒരു മാതൃകയാകുന്നു എന്നാണ്. ഈ നില മാറണമെങ്കിൽ നാം രാഷ്ട്രീയമായും സാമ്പത്തികമായും സാംസ്കാരികമായും വളരെ അധികം മുന്നോട്ടു വരേണ്ടിയിരിക്കുന്നു. അപ്പോൾ മാത്രമേ എല്ലാ വിഷമപ്രശ്നങ്ങൾക്കും പരിഹാരം നേടാൻ സാധ്യമാകൂ.

# രാധയും സരളയും.

(കെ. സി.)

സരളെ! സാന്ദ്രശീതളമായ ആ വേപ്പുവൃക്ഷത്തിൻെറ നിബിഡഛായയിൽ നാം ഇന്നലെ വിനോദിച്ചിരിക്കുമ്പോൾ നീ ഒരു വിശേഷം കണ്ടില്ലേ?

രാധ: ഉവ്വ്; സരളയുടെ സകാരത്രയതത്വത്തിൻെറ സാക്ഷാൽഭാവം!!

സര: സകാരത്രയതത്വം?

രാധ: അതെ—'സഹകരണമാണ് സങ്കടപരിഹാരത്തിനുള്ള സിദ്ധൌഷധമെന്ന്' സരള പലപ്പോഴും പറയാറുള്ള ആ തത്വം.

സര:—അതിരിക്കട്ടെ; രാധ എന്താണുകണ്ടതു്?

രാധ: ഞാൻകണ്ടതോ! പൊറിപിടിച്ച ആ പൂവാലിപ്പുള്ളു ഒരു കാക്കത്തമ്പുരാട്ടിയെയും എഴുന്നള്ളിച്ചുനടന്നതു്!!

സര: ശരി, ശരി, പക്ഷെ അതുദ്ദേശിച്ചല്ലാ ഞാൻ ചോദിച്ചതു്.

രാധ:—പിന്നെന്താണു്?

സര. നഭസ്സിൽനിന്നു് ഒരു ധൂമകേതുവിനെപ്പോലെ ആ പ്രാപ്പിടിയൻ പറന്നുവന്നതു?

രാധ: അയ്യോ! എൻെറ സരളേ!! അവൻെറ വളഞ്ഞുകൂർത്ത ചുണ്ടും, താമ്രവർണ്ണമായ കണ്ണുകളും!!! പാവം; ആ കോഴിക്കുഞ്ഞുങ്ങൾ എല്ലാംപേടിച്ചു വിറച്ചുപോയി.

സര. രാധെ! ധാതാവിൻെറ സൃഷ്ടിവൈചിത്ര്യം അവിടെയും നാം ദർശിക്കുന്നില്ലേ? ഈ ലോകം ആപൽസമ്പൂർണ്ണമെന്നിരുന്നാലും തദനുസരണമായ രക്ഷാമാർഗ്ഗങ്ങളും ദൃഢമാണു്.

രാധ:—ഓ! പിന്നെയും തത്വോപദേശപ്പൊതി അഴിക്കുവാനാരംഭിച്ചിരിക്കയാണു്. ബോറ ചെയ്യാതിരിക്കു സരളേ!!

സര:—അല്ല രാധെ! നീ ഒന്നാലോചിച്ചുനോക്കു; ആകാശത്തിലെവിടെയോ ഒരു കൊള്ളിമീൻപോലെ ആ പ്രാപ്പിടിയൻ മിഴലിച്ചു. അതിൻെറ പ്രതീതി ആ മാത്രയിൽ താഴെ ചിക്കിയും ചിതഞ്ഞും തീററി കൊത്തിപ്പെറുക്കിനിന്നിരുന്ന ആ തള്ളക്കോഴിക്കുണ്ടായി. അവൾ വിചിത്രമായ ഭാഷയിൽ ഒന്നു ശബ്ദിച്ചു. ചിറകുകൾ വിടുർത്തു. ഹാർബറിൽ പ്രവേശിച്ചുകൊള്ളാൻ ആജ്ഞ ലഭിച്ച നൗകകളെപ്പോലെ ഒരു നിമിഷത്തിനുള്ളിൽ അകലെ നിന്നിരുന്ന ആ കോഴിക്കുഞ്ഞുങ്ങൾ എല്ലാം പറന്നോടിവന്നു് ആ ചിറകുകൾക്കുള്ളിൽ അമർന്നു.

രാധ:—വാസ്തവം സരളെ! കോഴിക്കുഞ്ഞുങ്ങൾ നിരപായം അഭയം പ്രാപിച്ചതു അത്ഭുതം തന്നെ!!

സര: രാധെ! ബുദ്ധിമാനായ മനുഷ്യൻെറ ഭാഷയുടെ അപൂർണ്ണത നാം അവിടെയാണു കണ്ടതു്. ആ തള്ളക്കോഴിക്കു മനുഷ്യഭാഷയാണു വശമായിരുന്നതെങ്കിൽ അവളുടെ ആശയം വെളിപ്പെടുത്തുന്നതിനായി എത്രയോ വാക്കുകൾ അടങ്ങിയ ഒരു നീണ്ട വാചകം പറയേണ്ടതായി വരുമായിരുന്നു. ആ വാചകം അവസാനിക്കുന്നതിനു മുമ്പ് കോഴിക്കുഞ്ഞുങ്ങളിൽ ഒന്നോ രണ്ടോ നഷ്ടപ്പെടുകയും ചെയ്യുമായിരുന്നു.

രാധ:—അതു ശരിയാണു സരളെ; ശബ്ദത്തിൻെറ വേഗതയെ അതിലംഘിക്കുന്ന രഹസ്യായുധങ്ങൾ ഇന്നത്തെ യുദ്ധത്തിൽ പ്രത്യക്ഷപ്പെട്ടുകഴിഞ്ഞിരിക്കുന്ന നിലയ്ക്കു് മനുഷ്യഭാഷകൾ അശക്തവും അപൂർണ്ണവും ആയിത്തീരാനേ മാർഗ്ഗമുള്ളു.

സര:—ജഗദമ്മയുടെ ഉദരത്തിൽ ഒരു പുതിയ ലോകഭാഷ രൂപമെടുത്തുകൊണ്ടിരിക്കുന്നു. നാം ഇനി ദിവസങ്ങൾ മാത്രം എണ്ണിയാൽ മതിയാകും. അതിരിക്കട്ടെ. ആ കോഴിക്കുഞ്ഞുങ്ങൾക്കുള്ളിടത്തോളം അനുസരണശീലം നമുക്കുണ്ടായിരുന്നു എങ്കിൽ ഇന്നത്തെ യുവ

ബോധം എത്ര നന്നായിരിക്കുമായിരുന്നു രക്ഷാകർത്താക്കളുടെ ആജ്ഞയെ ചോദ്യംചെയ്യുന്ന സന്താനങ്ങളെ അല്ലേ നാം ഇന്നു അധികമായും കാണുന്നതു്?

രാധ: എനിക്കു് ഈ കാര്യത്തിൽ അല്പം അഭിപ്രായഭിന്നത ഉണ്ടു്. ആജ്ഞകളുടെ ഗുണദോഷനിരൂപണം ചെയ്യാതെ അന്ധമായ അനുസരണം വേണമെന്നാണോ സരള പറയുന്നതു്? ഇരുന്ന ഇരിപ്പിൽ നിന്നും രാധ മുന്നോട്ടു ചാഞ്ഞു്, അയവില്ലാത്ത കുചകുംഭങ്ങൾ മേശവക്കിൽ അമർത്തിവച്ചുകൊണ്ടു സരളയുടെ മറുപടി ഉൽക്കണ്ഠയോടുകൂടി പ്രതീക്ഷിച്ചു.

സര: മാതാപിതാക്കന്മാർ എപ്പോഴും അവരുടെ സന്താനങ്ങളുടെ രക്ഷയെ കാംക്ഷിക്കുന്നവരാണു്. അതിനാൽ അവരുടെ ആജ്ഞകളെ സംശയിച്ചിട്ടു കാര്യമില്ലാ.

രാധ:—അവർക്കു തെററുപററുകയില്ലെന്നുണ്ടോ?

സര; ഉണ്ടാവാം. അതു ഇരുകൂട്ടർക്കും വരാവുന്നതല്ലേ?

രാധ: ആ നിലയ്ക്കു് ആജ്ഞകൾ ലഭിക്കുമ്പോൾ അതുകളെക്കുറിച്ചു് ആലോചിച്ചു ഭേദപ്പെടുത്തുന്നതിൽ എന്താണു ദൂഷ്യം?

സര:—നമ്മുടെ രക്ഷയ്ക്കുള്ള മാർഗ്ഗങ്ങളെക്കുറിച്ചു് അവർ അവധാനപൂർവ്വം ചിന്തിച്ചു് അവരുടെ അനുഭവജ്ഞാനം വച്ചുകൊണ്ടു പറയുമ്പോൾ അല്പസമയംകൊണ്ടു് നമുക്കു അതിന്റെ നാനാവശങ്ങളും ശരിക്കു മനസ്സിലായി എന്നു വരില്ലാ. കാലവിളംബം ആപൽക്കരവുമായിരിക്കും.

രാധ:—സരളേ! നീ വളച്ചുകെട്ടിപ്പറയുന്നതിന്റെ അർത്ഥം എനിക്കു മനസ്സിലായി. വീണ്ടും ആ വിവാഹകാര്യം ഉപദേശിക്കുകയാണല്ലേ?

സരള: ഞാൻ വളച്ചുകെട്ടിയും വരിഞ്ഞുകെട്ടിയും പറയുന്നില്ലാ. പിന്നെ! നിന്റെ ബുദ്ധിയുടെ ബലം പരീക്ഷിക്കുന്നതുകൊണ്ടു വിരോധമില്ലാ. മേശ മറിച്ചു എന്റെ പുറത്തേക്കിടരുതു്.

രാധ ലജ്ജിച്ചു പെട്ടെന്നു് കസേരയിലേക്കു നിവർന്നിരുന്നു. നീണ്ടുചുരുണ്ട അവളുടെ കബരീഭാരം അഴിച്ചുകുടഞ്ഞു രണ്ടായിപ്പകുത്തു് മനോഹരമായ കണ്ഠത്തിന്റെ ഇരുവശത്തുംകൂടി വക്ഷസ്ഥലം മറച്ചു. അതിന്റെ മുകളിൽ മൃണാളനാളമാംസളങ്ങളായ ഭുജവല്ലികൾ കെട്ടി ഇരിപ്പുമായി.

സര: എന്താ സഖി! ഗൗരവം വന്നു കഴിഞ്ഞോ?

രാധ: അതുകൊണ്ടു് മററാർക്കും ഒരുപദ്രവവും വരാനില്ല. അധരപാനലഹരിയിൽ നീ അതെന്റെ വിഴുങ്ങി മററുള്ളവർക്കു വിഷമം ഉണ്ടാക്കിവയ്ക്കരുതെന്നേ ഉള്ളു. ഡാക്കരെ വരുത്താനും മററും ഇവിടെ ആരുമില്ലാ.

അപ്രതീക്ഷിതമായ ഒരു മറുപടി ആയിരുന്നില്ല സരളയ്ക്കു ലഭിച്ചതു്. അവൾ രാധയ്ക്കു അഭിമുഖമായി വട്ടമേശയുടെ എതിർവശത്തു കിടപ്പുണ്ടായിരുന്ന കുഷൻസെററിയിൽ ചാരിക്കിടന്നു് അവളുടെ കമ്രകമ്രകണ്ഠത്തിൽ അണിഞ്ഞിരുന്ന സ്വർണ്ണമാലയിലെ കുണ്ഡലം കരാംഗുലികൾകൊണ്ടുയർത്തി അതിന്റെ അഗ്രഭാഗം അധരപുടങ്ങൾക്കിടയിൽവച്ചു് ഉദാസീനമായി നുണച്ചുകൊണ്ടിരിക്കയായിരുന്നു. രാധയും സരളയും അപരാധിനികളെപ്പോലെ പെട്ടെന്നു് അവരുടെ ദളിതനയനങ്ങൾ ആ മുറിക്കുള്ളിൽ ഓടിച്ചു് മററാരുമില്ലെന്നുകണ്ടു് പരസ്പരം സമാധാനിച്ചു

സര: രാധേ! നമുക്കു് കളി വിട്ടു കാര്യത്തിൽ പ്രവേശിക്കാം. നിനക്കു് മി. ബാലനെ വിവാഹം ചെയ്യുന്നതിൽ എന്താണു വിഷമം? നിന്റെ അമ്മാവന്റെ സീമന്തപുത്രൻ, കാഴ്ചയിൽ സുമുഖൻ, നല്ല ഒരു വ്യവസായപ്രിയൻ. സർവ്വകലാശാലാബിരുദം ഇല്ലെന്നല്ലേ ഉള്ളു.

രാധ: അതൊക്കെ വാസ്തവം. രക്തബന്ധം ഉള്ളവർതമ്മിലുള്ള വിവാഹം ശരീരശാസ്ത്രപ്രകാരം ശരിയാണോ?

സര: ആണെന്നും അല്ലെന്നും ശാസ്ത്രജ്ഞന്മാർ അഭിപ്രായപ്പെടുന്നുണ്ടു്. അതിരിക്കട്ടെ; ശാസ്ത്രങ്ങൾ വേറെയും പലതില്ലേ?

രാധ:—എല്ലാ ശാസ്ത്രങ്ങളും ഒപ്പിച്ചു് ഒരുവനെ കിട്ടാൻ പ്രയാസമാണു്.

സര:—പ്രയാസമുണ്ടെങ്കിൽ രാധ ഒരു പാഞ്ചാലി ആകണം.

രാധ: ആയാൽ?

സര:—സമർത്ഥന്മാരായ നാലഞ്ചുപേരെ ഭർത്താക്കന്മാരായി സ്വീകരിക്കാം. ഓരോരുത്തരും ഓരോ വിഷയത്തിൽ വിദഗ്ദ്ധന്മാരായിരിക്കണം

രാധ:—അതിനു നിയമം അനുവദിക്കുമോ?

സര: നിയമം മനുഷ്യനുവേണ്ടിയല്ലാതെ മനുഷ്യനെ നിയമത്തിനുവേണ്ടിയല്ലല്ലോ സൃഷ്ടിച്ചിരിക്കുന്നത്.

രാധ: എന്നാൽ അതു സരളയുടെകാര്യത്തിൽ പരിശോധിക്കാം.

സര: എൻെറ കാര്യം തീർച്ചപ്പെട്ടുകഴിഞ്ഞു.

രാധ:—എന്ത്? ആര്? എപ്പോൾ?

സര: അതെ! രാധെ; അച്ഛൻ തീരുമാനംചെയ്തു. അദ്ദേഹത്തിൻെറ അനന്തിരവൻ ഗോപിഅണ്ണനെ ഞാൻ വിവാഹംചെയ്യണമെന്ന്.

രാധ:—സരളയ്ക്ക് അതിഷ്ടമാണോ?

സര:—ഇഷ്ടമല്ലെങ്കിൽ ഈ ക്രിസ്തുമസ്സ് ഒഴിവു കഴിഞ്ഞാൽ വീണ്ടും എനിക്കു കാളേജിൽ പോകാൻ സാധിക്കില്ലാ.

രാധ:—കാരണം?

സര: കാരണമോ? ആ ഐഷയുടെ വിവാഹറിപ്പോർട്ടു പത്രങ്ങളിൽ കണ്ടതുതന്നെ.

രാധ:—അപ്പോൾ സങ്കരവിവാഹത്തെക്കുറിച്ചുള്ള ഭയമായിരിക്കും നീ എന്നെയും ഉപദേശിക്കാനുള്ള കാരണം.

സര: അതല്ല നീയും ഈ അടുണ്ടുമുഴക്കെ എന്നോടുകൂടി കാളേജിൽ ഉണ്ടായിരിക്കണമെന്നുള്ളതാണ്.

രാധ:—സഖേ! വിവാഹകാര്യത്തിൽ നമുക്കു സ്വയംനിർണ്ണയാവകാശം ഇല്ലെന്നാണോ നമ്മുടെ മാതാപിതാക്കന്മാരുടെ അഭിപ്രായം. അതു കഷ്ടമല്ലേ?

സര: ഒരുവിധത്തിൽ അതു ശരിയാണെങ്കിലും നാം വിവാഹകാര്യത്തിൽമാത്രം അവകാശം ഉപയോഗപ്പെടുത്തി അവരെ വ്യസനിപ്പിക്കുന്നതും കഷ്ടമല്ലേ?

രാധ: അപ്പോൾ അവർ നമ്മെ പെററുവളർത്തി എന്നുള്ള കാരണത്താൽ നാം നമ്മുടെ സ്വാതന്ത്ര്യം നശിപ്പിക്കണമെന്നോ? നാം ആവശ്യപ്പെട്ടിട്ടല്ലല്ലോ അവർ നമ്മെ ജനിപ്പിച്ചത്!

സര: വാസ്തവം അതുകൊണ്ടാണല്ലോ അവർ നമ്മെ എല്ലാവിധത്തിലും സൂക്ഷിക്കുന്നത്

രാധ: സൂക്ഷിക്കുകയല്ലാ ദുഃഖിപ്പിക്കുകയാണു ചെയ്യുന്നത്.

സര:—എങ്ങിനെ?

രാധ:—അവരുടെ നിർദ്ദേശപ്രകാരം അമ്മാവൻെറ മകനെ ഞാൻ വിവാഹംകഴിക്കുന്നതിൽ എന്തു പുതുമയാണു സരളെ! ഉള്ളത്? പ്രണയവും അനുരാഗവും നിറഞ്ഞ അപൂർവ്വവൃത്താന്തങ്ങളോടുകൂടിയ ഒരു വിവാഹമല്ലേ കാമ്യമായിട്ടുള്ളത്?

സര: പരിഷ്കാരിയായ ഒരു പൊടിമീശക്കാരൻ അവൻെറ ധൂമപങ്കിലമായ ചുണ്ടുകൾ കൂമ്പിച്ചു തോടിരാഗത്തിൽ ഒന്നു ചൂളമിട്ടു മദിരാക്ഷിയായ ഒരു കുറുനിരക്കാരി അവളുടെ പരിപക്വമായ അധരപുടത്തിൽ സ്വന്തം പല്ലുകൾകൊണ്ടൊന്നമർത്തി. ഇരുകൂട്ടരുടേയും നയനങ്ങൾ അർത്ഥഗർഭമായി പരസ്പരം ഒന്നിടഞ്ഞു. തൽക്ഷണം ഒരു നിർമ്മല പ്രേമം പൊടിച്ചു. ഉഗ്രമായ പ്രകൃതിക്ഷോഭങ്ങളേയും നിരവധി മററു പരിപന്ഥികളെയു അതിജീവിച്ച് ആ പ്രേമകരുനസ് ഒരു തകരയെപ്പോലെ അല്പദിവസങ്ങൾക്കുള്ളിൽ തഴച്ചുവളർന്ന് അനുരാഗസീമയിലെത്തി. ഒടുവിൽ വിപ്ലവകരമായ വിവാഹത്തിൽ അവസാനിച്ചു ഇതാണല്ലോ രാധെ! ഇന്നത്തെ പ്രണയവും അനുരാഗവും. ഈ കാമുകീകാമുകന്മാരിൽ ഒരാൾ മുതലാളിയും മറേറ ആൾ തൊഴിലാളിയും. അവരുടെ അനുരാഗഫലം ആത്മഹത്യയും ആണെന്നാണെങ്കിൽ അതൊരു വിശേഷാത്തരജീവൽസാഹിത്യനാടകമായി എല്ലാ മുക്കിലും മൂലയിലും അഭിനയിക്കപ്പെടും. എൻെറ രാധെ! ഈ പ്രണയഗായകന്മാർ ഇത്തരം കാമുകീകാമുകന്മാരുടെ വിവാഹനന്തരമുള്ള മഹത്ത്വം മാതൃകാ

# ജീവിതവും കവിതയും

(ഇടയാറന്മുള, കെ എം. വറുഗീസ് ബി. എ. എൽ. ടി.)

മനുഷ്യജീവിതത്തെ രണ്ടു പ്രധാന ഭാഗങ്ങളായിത്തിരിക്കാം. ഒന്നു് ശാരീരികം; മററതു് ആദ്ധ്യാത്മികം. ഈ ഘടകങ്ങൾ അന്യോന്യം ബന്ധപ്പെട്ടവയാണു്. ജന്തുസഹജമായ സുഖം മിക്കവാറും ശാരീരികമായിരിക്കും. എന്നാൽ മനുഷ്യനെ ഇതരജീവികളിൽനിന്നു് വ്യാവൎത്തിപ്പിക്കുന്നതാണു് അവന്റെ ആത്മീയസത്ത, നന്മ (Goodness), സത്യം (Truth) സൌന്ദൎയ്യം (Beauty) എന്നിവയോടുള്ള ആഭിമുഖ്യമാണു് ആദ്ധ്യാത്മികജീവിതം. സത്യം ശാസ്ത്രത്തിന്റെയും; നന്മ, ധൎമ്മത്തിന്റെയും; സൌന്ദൎയ്യം കലയുടേയും ഉപജ്ഞാതൃത്വം വഹിക്കുന്നു. എങ്കിലും സൂക്ഷ്മമാലോചിച്ചാൽ ആത്മീയജീവിതം അവിഘടിതമായ ഒന്നാണു്. സൌന്ദൎയ്യാവബോധത്തെ കേന്ദ്രീകരിച്ചു്, മററുള്ള രണ്ടു ഘടകങ്ങളും ചേൎന്നു നില്ക്കുന്ന ആദ്ധ്യാത്മികജീവിതത്തിന്നു് പ്രകൎഷം സംഭവിക്കുമ്പോൾ കലകൾ ജനിക്കുന്നു. ഈ കല, സമുചിതാശയരൂപത്തിൽ സമുചിതപദങ്ങളിൽക്കൂടി പ്രകടീകൃതമായാൽ കവിതയാകും. ചുരുക്കിപ്പറഞ്ഞാൽ, മനുഷ്യജീവിതത്തിന്റെ ദുസ്ത്യജഘടകമായ സൌന്ദൎയ്യാവബോധത്തിന്റെ വാഗ്രൂപത്തിലുള്ള ചൈതന്യകന്ദളമാണു് കവിത.

ആദ്ധ്യാത്മികസത്ത എല്ലാ മനുഷ്യൎക്കും ഉണ്ടു്. പക്ഷേ അതിന്റെ പ്രചോദനം ചിലരിൽ ശാലീനവും മററുചിലരിൽ സമഗ്രവും ആയിരിക്കും. ഓരോ വ്യക്തിയുടേയും നൈസൎഗ്ഗികവാസനയിലും ആൎജ്ജിതസംസ്കാരത്തിലും ഉള്ള വ്യത്യാസമാണു് അതിനുള്ള ഹേതു. എല്ലാവരും കവികളാകുന്നില്ല. കവികൾതന്നെ ഒരു തരക്കാരുമല്ല. ഒരാളുടെ വികാരഗതി പലപ്പോഴും മറെറാരുത്തനു് അതേവിധം

---

പരവും ആയ കുടുംബജീവിതത്തെ ചിത്രീകരിക്കുന്ന എത്ര കാവ്യങ്ങളാണ നിൎമ്മിച്ചിട്ടുള്ളതു്? പ്രണയവിവാഹക്കാരിൽ എത്രപേരാണ ശാന്തമായും, ഐക്യമായും, സുഖമായും, സുന്ദരമായും കുടുംബജീവിതം നയിക്കുന്നതു്? ഷേക്സ്പീയരുടെയും, കാളിദാസന്റെയും, ടാഗോറിന്റെയും ചിന്താമണ്ഡലത്തിൽവിഹരിച്ചിരുന്ന നായികാനായകന്മാരെ അനുകരിച്ചു് എത്ര എത്ര ചെറുപ്പക്കാരാണു് ഇന്നും വിവാഹച്ചൎത്തതോറും നടന്നു ജന്മം തുലയ്ക്കുന്നതു്? പ്രിയ രാധേ! നാം ഇന്നു ബി. എ. വിദ്യാൎത്ഥിനികളാണു്. ബാല്യം മുതൽക്കേ നാം ഉററ സഖികളായി വളരുന്നു ഒരു വള്ളിയിൽ വികസിതമായ രണ്ടു വസന്തകുസുമങ്ങളെപ്പോലെ നാം ഉല്ലസിക്കുന്നു. നമ്മുടെ ജീവിതമാകുന്ന വീണയിൽനിന്നും ഭാവിയിലും അപശ്രുതി പുറപ്പെടാതിരിക്കട്ടെ!

രാധ: അപ്പോൾ നാം ഇനി വിവാഹിതകളായിട്ടാണ തിരുവനന്തപുരം പട്ടണത്തിൽ മടങ്ങിച്ചെല്ലുന്നതു്.

സരള:—അതെ, അത്രയ്ക്കുള്ള മനഃസമാധാനത്തോടുകൂടി നമുക്കു പഠിത്തം പൂൎത്തിയാക്കാം. ഭയരഹിതമായി ജീവിതയാത്ര തുടരാം.

ഉണ്ടാകണമെന്നില്ല. മനുഷ്യരുടെ മൌലികവികാരങ്ങൾ അഭിന്നങ്ങളാണു്. എന്നാൽ ആ വികാരങ്ങളുടെ അവതരണരീതിയിൽ സാരമായഭേദമുണ്ടു്. അതുപോലെതന്നെ "നൈപുണ്യാഭ്യാസ"ങ്ങളും പലവിധമായിരിക്കും. എന്നാൽ, ഏതു തരത്തിലുള്ള കവിയായാലും, അയാൾ വികാരസംയുതനും, ഭാവനാസമ്പന്നനും, ക്രാന്തദൎശിയും ആയിരുന്നേ മതിയാവൂ. അയാളുടെ ജ്ഞാനവും, ധൎമ്മബോധവും, സൌന്ദര്യാവബോധവും, എല്ലാം കൂടിത്തന്നെയാണു് കലാരൂപത്തിൽ അവതരിക്കുന്നതു്. ഒരു കവിയുടെ ജീവിതത്തിന്റെ പ്രതിബിംബമാണു് അയാളുടെ കവിതയെന്നു് ചുരുക്കിപ്പറയാം.

ചിലകവികളുടെ വിചാരവികാരങ്ങൾ അക്ഷയസൌന്ദര്യത്തെ തേടിപ്പുറപ്പെടുമ്പോൾ അവരുടെ ഇന്ദ്രിയങ്ങൾക്കു് വിധേയങ്ങളായ ക്ഷണികഭോഗങ്ങളിൽ മനംമയങ്ങി, അവയെ വാനോളം പുകഴ്ത്തി ആനന്ദിക്കാറുണ്ടു്. മദനമാദകരാഗമാണു് അവരുടെ മുരളിയിൽനിന്നും പ്രസരിക്കുന്നതു്. മദിരയും മട്ടുമൊഴികളുമായിരിക്കും അവരുടെ ഗാനവിഷയം: സുഖിക്കണം: അതാണവരുടെ ലക്ഷ്യം. ജീവിതം അവൎക്കു് മദിരനിറഞ്ഞ പാനപാത്രമാണു്. ഈ പാനപാത്രത്തിൽ മധു നിറയ്ക്കുന്നതിനുവേണ്ട സങ്കല്പകഥാപാത്രങ്ങളെ അവർ സൃഷ്ടിച്ചുവിടുന്നു. അതുകൊണ്ടു് അവർ സംതൃപ്തരാകുന്നു. നിർവൃതിയടയുന്നു.

വേറൊരുതരം കവികളുണ്ടു്. അവൎക്കു മനുഷ്യജീവിതം ഒരു സ്വപ്നംമാത്രമാണു്. "വഹ്നിസന്തപ്ത ലോഹസ്ഥാംബുബിന്ദുനാ സന്നിഭം മൎത്ത്യജന്മം ക്ഷണഭംഗുരം" ഇതാണവരുടെ വിധി. താമരയുടെ ഇലയിൽ ഒരുതുള്ളിവെള്ളം: ബാലസൂൎയ്യപ്രകാശത്തിൽ അതു് ശബളവൎണ്ണം കൈക്കൊള്ളുന്നു; കുറേക്കഴിഞ്ഞാൽ ഒരു നല്ല മുത്തുപോലെ പ്രശോഭിക്കുന്നു. ഒരു ചെറിയ കാററടിക്കട്ടെ; താമരയുടെ ആ ഇലയൊന്നു ചലിക്കട്ടെ; ആ വെള്ളത്തുള്ളി വഴുതിവീണു ജലപ്പരപ്പിൽ മറയുന്നു. ഇതുപോലെയാണു ജീവിതവും.

ലോകത്തിന്റെ അഥവാ പ്രപഞ്ചത്തിന്റെ ഉല്പത്തിയും വൃദ്ധിയും ലയവും പ്രേമത്തിലാണെന്നും, ഈശ്വരൻ പ്രേമസ്വരൂപനാണെന്നും, ആ പ്രേമബ്രഹ്മത്തിന്റെ സ്ഫുലിംഗമാണു മനുഷ്യനെന്നും, അതിനാൽ ജീവിതത്തിന്റെ ലക്ഷ്യം പരമമായ പ്രേമമാണെന്നും വാദിക്കുന്നവരാണു് മററുചില കവികൾ. ചിലർ ഈ തത്വം മനസ്സിലാക്കാതെ സ്വാച്ഛന്ദ്യത്തിന്റെയും കാമത്തിന്റെയും ചാണകക്കുണ്ടിൽ മുളച്ചു തഴയ്ക്കുന്നതും, ആഭാസത്വത്തിന്റെ ദുർഗന്ധം വമിക്കുന്നതുമായ അപകൃഷ്ടരാഗമാണു ജീവിതമെന്നു് വിഭ്രമിക്കുന്നു. കാലവും തരവും നിലയുംനോക്കാതെ, യൌവനം പൂവിട്ടുവരുന്ന കോമളശരീരങ്ങളിൽ കണ്ണുംകരളും ഉറപ്പിച്ചു, ഒടുവിൽ, പ്രണയാഭ്യൎത്ഥനത്തിനൊരുങ്ങിയതിൽ വന്ന അടിപാടിന്റെ ഞരക്കങ്ങളായിരിക്കും അവരുടെ കഴമ്പില്ലാത്ത പദങ്ങളിൽനിന്നു പ്രകടമായും, ചിലപ്പോൾ വ്യംഗ്യമായും നമുക്കു കേൾക്കുവാനിടയാകുന്നതു്.

"വാർവെള്ളിത്തളികതുളുമ്പിയ
പാലൊളി പുലരുമ്പോൾ
രാവിനുസുകൃതം; പൂവിനുപുളകം;
ഞാനോ സന്തപ്തൻ" എന്നിങ്ങനെ തുടങ്ങി, ബാലിശങ്ങളായ ചില സംഭവങ്ങളെ അനുസ്മരിപ്പിച്ചു്, പ്രേമത്തിന്റെ ദിവ്യത്വത്തെ പ്രഘോഷിച്ചു്, ഹൃദയശൂന്യ

ത വെളിവാക്കി, തൻെറ അഴകിയരാവണ വേഷം ആദ്യന്തം പ്രതിബിംബിപ്പിച്ചു്,

"ഓമനതന്മണിവിരലാൽ മറു-
കുറിയരുളുന്നില്ലെങ്കിൽ
പ്രേമമനോഹര മരണത്തണലിൽ
ശരണംപൂകും ഞാൻ" എന്നിങ്ങനെ

വീര്യം പ്രകടിപ്പിച്ചു് എഴുതുന്ന കവിതകളിലെല്ലാം, എന്തൊരു പരിശുദ്ധപ്രേമം! എത്ര ഉൽകൃഷ്ടമായ ആദർശം!! ഇത്തരംകവിതകളുടെജനയിതാക്കളാണു് ആളുകൊല്ലിസാഹിത്യത്തിലെ കാളിദാസാദി മഹാകവികൾ!!

എന്നാൽ സാക്ഷാൽ പ്രേമത്തിൻെറ പരിശുദ്ധി മനസ്സിലാക്കിയ കവിസമ്രാട്ടുകൾ എല്ലാ സാഹിത്യങ്ങളിലും ഉണ്ടു്. പ്രപഞ്ചത്തിലെവിടെയും അവർ കേൾക്കുന്നതു പ്രേമസംഗീതമാണു്. "പ്രപഞ്ചത്തെ പൂനിലാവിൽ കുളിപ്പിച്ചു് തൈത്തെന്നലിൽ താരാട്ടുവാനും, പ്രപഞ്ചത്തിൻെറ മായാദുകൂലം വലിച്ചുനീക്കി" എങ്ങുമെങ്ങും കുടികൊള്ളുന്ന പ്രേമസ്വരൂപത്തെ അനുവാചകന്മാക്കു് ദിവ്യഭാവനയിൽകൂടി കാണിച്ചുകൊടുക്കുവാനും അവക്കു കഴിയും. അവർ ജഗദാധാരമായ പ്രേമത്തെ അവരുടെ ഹൃദയത്തിൽ കുടിയിരുത്തി, മനോഹരാശയകുസുമങ്ങൾകൊണ്ടു് അച്ചിക്കുന്നു. അവരാണു മിസ്റ്റിക്കകവികൾ. കബീർ, ടാഗോർ, മീരാബായി, സൂസോ മുതലായവർ പ്രേമത്തിൻെറ ഐശ്വരഭാവത്തെ പ്രകീത്തിച്ചവരാണു്. മററുചില പ്രേമഗായകന്മാർ പ്രേമത്തെ കുറേക്കൂടി മനുഷ്യസാധാരണമാക്കി കാവ്യം രചിച്ചു. ഷെല്ലി, കീററ്സ്, ബിഹാരി എന്നിവർ ഇക്കൂട്ടത്തിൽ പ്രഥമഗണനീയരത്രെ. ഈ രണ്ടുതരക്കാരുടെയും കവിതകളിൽ പ്രതിബിംബിതമായ ജീവിതം ഒരു വാനമ്പാടിയെപ്പോലെ മധുരസംഗീതമുതിത്തു് ലോകത്തെ പുളകംകൊള്ളിക്കുന്നു. അവരുടെ വണ്ണനകളിൽ അന്തരിന്ദ്രിയങ്ങൾക്കു തരിപ്പേകുന്ന ഭാവന നിറഞ്ഞിരിക്കുന്നു. ആ ജീവിതസൗന്ദര്യഗാനങ്ങൾ കർപ്പൂരത്തിരികൾപോലെ—കമിതാവിനെ തന്നിൽ ലയിപ്പിക്കുവാൻ ഒരു സുന്ദരി ഊതിക്കുന്ന മുരളീഗാനംപോലെ— ഇളംതെന്നലിനെ കോൾമയിർക്കൊള്ളിച്ചു് ചിരിച്ചുകുഴയുന്ന മട്ടമലർകുലപോലെ— വസന്താഗമത്തിൽ കളകളം തൂകുന്ന പൂങ്കുയിലിനെപ്പോലെ—പൂനിലാവിൽ കുളിച്ച പൂവാടിയിലേക്കു യോജിച്ചവയാണു്.

ജീവിതരണത്തിനു് ഇവ പോരുന്നതല്ലെന്നു് ഒരാക്ഷേപമുണ്ടു്. ജീവിതയാഥാത്ഥ്യത്തിൽനിന്നു് ഈ മനഃസ്ഥിതി വളരെ വിദൂരസ്ഥിതമാണെന്നാണു് ഇക്കാലത്തെ ചില കവികളുടെ വാദം.

"കത്തുന്ന ജഠരാഗ്നിയൊട്ടൊന്നു തണുപ്പിപ്പാൻ
കെല്പില്ലയല്ലോ രാഗപരിശുദ്ധതയ്ക്കുളളം;
പ്രേമത്തിൻ തങ്കച്ചായം പൂശിയനമ്മാനക-
ളാമുഗ്ദ്ധമന്യോന്യമായ് കൈമാറിയെന്നാകി-   (ലും
ഒട്ടിയവയറല്പം വീക്കുകയില്ല, വിശ-
പ്പിട്ടിഴച്ചിടും തൃഷ്ണ ശമിച്ചീടുകയില്ല;
സുന്ദരതരങ്ങളാം ചുംബനങ്ങളെക്കൊണ്ടു
പൊന്നുടുപ്പണിയിക്കാവല്ലയാഥാത്ഥ്യത്തിനു്."

ഇത്തരം കവികൾ കാലത്തിൻെറയും മരണത്തിൻെറയും നേക്കു് അപഹാസത്തിൻെറ മന്ദഹാസം ചൊരിയുന്നു. സഹസ്രശസ്ത്രസംയുതമെങ്കിലും ഒളിച്ചുകളിക്കുന്ന യഥാത്ഥ ജീവിതത്തെ വെല്ലുവിളിച്ചു്, അതിൻെറ നഗ്നരൂപം കാണുവാൻ, രണാങ്കണത്തിലേക്കു്— തടവുമുറികളിലേക്കു—പാടങ്ങളിലേക്കു്—പുലച്ചാളകളിലേക്കു് — വ്യവസായശാലകളിലേക്കു് — ഖനികളിലേക്കു്—തെരുവുകളിലേക്കു്— കടന്നുചെല്ലുന്നു. പ്രഭാതത്തിലും പ്രദോഷത്തി

ലും നിറഞ്ഞുനിന്ന് കണ്ണു മഞ്ഞളിപ്പിക്കുന്ന വർണ്ണപ്പകിട്ടിനെയും, പട്ടിണിപ്പാവങ്ങളുടെ പ്രാണശ്വാസത്തിന്മേൽ കെട്ടിപ്പൊക്കിയ ചന്ദ്രകാന്തക്കൽ മേടമേൽ നൃത്തം ചവിട്ടുന്ന ആഡംബരത്തെയും അവർ കണ്ണുതുറിച്ചു ഭത്സിക്കുന്നു. ചുററും അധർമ്മത്തിന്റെ വിളയാട്ടം കാണുമ്പോൾ അവരുടെ സിരകൾ ഉണരുന്നു; അവരുടെ ആവനാഴിയിൽനിന്നും അനീതിയുടെ നേർക്ക് ക്രൂരമ്പുകൾ ഇരമ്പിപ്പായുന്നു. അവരുടെ പദങ്ങൾ തീക്ഷ്ണവികാരങ്ങൾ ഉൾക്കൊള്ളുന്നവയാണ്. ഒരുദാഹരണം കാണുക:—

“നരനു നരനശുദ്ധവസ്തുപോലും;
ധരയിൽനടപ്പതുതീണ്ടലാണുപോലും;
നരകമിവിടെയാണു; ഹന്ത! കഷ്ടം!!
ഹര,ഹര;യിങ്ങനെവല്ലനാട്ടുമുണ്ടോ?.

ഇത്തരം മനോവൃത്തിയിൽ ഉറച്ചു നില്ക്കുന്ന കവികൾ കഴമ്പില്ലാത്ത പ്രഭുത്വത്തിന്റെ വൈതാളികന്മാരായിരിക്കയില്ല; പാവങ്ങളുടെമൃദുലവികാരങ്ങളുടെ തൈക്ഷ്ണ്യവും പരിശുദ്ധിയും കീർത്തിക്കുന്നവരായിരിക്കും. മുതലാളിത്വത്തിന്റെ ഇറുക്കിമൂടിക്കെട്ടിയ പണസഞ്ചിയുടെ വായ് പൊളിപ്പിക്കുവാൻ സങ്കീർത്തനങ്ങൾ പാടുന്നവരല്ല അവർ; നിസ്സഹായരുടെ അവകാശങ്ങൾക്കു വേണ്ടി നിസ്സ്വാർത്ഥം പോരാടുന്നവരാണ്. ജീവിതയാഥാർത്ഥ്യത്തെ അവർ തുറന്നു കാണിക്കുമ്പോൾ അനീതിപരങ്ങളായ മതാഭാസങ്ങളും സാമുദായികബന്ധങ്ങളും തകർന്നടിയുന്നു. അനീതിയും പട്ടിണിയും കൂടി ചണ്ടികളാക്കി അവശേഷിപ്പിച്ച മനുഷ്യസഹോദരങ്ങളെ കൈകൊടുത്തുയർത്തുന്നതിനാണ് അവർ ശ്രമിക്കുന്നതു്. സഹൃദയന്മാരുടെ ഹൃദയങ്ങളിൽ സ്പർശിച്ച് അനുകമ്പയെ ഉണർത്തുവാൻ അവർ ഉന്നുന്നു. പരാജയമനഃസ്ഥിതി അവർക്കില്ല. അവർ യുക്തിവാദം ചെയ്യുന്നു; വിവേകശൂന്യമായ ജീവിതത്തെ വെല്ലുവിളിക്കുന്ന അനീതിയുടെ ക്രൂരമർദ്ദനങ്ങളേറ്റ് ആത്മചൈതന്യമുണർത്തപ്പെട്ട മഹാകവി കുമാരനാശാൻ, ചണ്ഡാല ഭിക്ഷുകിയിൽക്കൂടെ നമ്മെ ഉദ്ബോധിപ്പിക്കുന്നതു് നോക്കുക:—

“ഇന്നലെച്ചെയ്തോരബദ്ധം—മൂഢ—
ർക്കിന്നത്തെയാചാരമാവാം;
നാളത്തെശാസ്ത്രമതാവാം—അതിൽ
മൂളായ്ക സമ്മതം രാജൻ!”......

യാഥാർത്ഥ്യത്തെ പുരസ്കരിച്ചുള്ള എത്രയെത്ര പ്രശ്നങ്ങൾ വികാരവിചാരങ്ങളുള്ള കവികളെ ഇന്നും എന്നും അമ്പരപ്പിച്ചിട്ടുണ്ട്. ഇന്നത്തെ ചില കവികൾ ആ പ്രശ്നങ്ങളുടെ അകവും ഘനവും തുറന്നു കാണിക്കുവാൻ മതത്തെയും, പ്രഭുക്കളെയും, സമുദായത്തിന്റെ ഭത്സനങ്ങളെയും ഭയപ്പെടാതെ തൂലികകളുച്ചലിപ്പിക്കുന്നു. നാം തന്നെ നടുങ്ങിപ്പോകുമാറുള്ള വാസ്തവികതയുടെ ചിത്രങ്ങളാണ് അവർ രചിക്കുന്നതു്. അവരുടെ കൃതികൾ വെല്ലുവിളിയുടെയും വിപ്ലവത്തിന്റെയും മൂശയിലുരുക്കിയൊഴിച്ചുവാർത്തിട്ടുള്ളവയാണ്. ഈ പ്രസ്ഥാനത്തെ പുരോഗമനസാഹിത്യമെന്നോ സാഹിത്യപുരോഗമനം എന്നോ വിളിച്ചുകൊള്ളട്ടെ; ഏതായാലും ഇന്നത്തെ യുവലോകത്തിന് ഇതു് വളരെ ഹൃദ്യംതന്നെയെന്നുള്ളതിന് രണ്ടുപക്ഷമില്ല.

പുരോഗമനസാഹിത്യത്തെ സംശയദൃഷ്ടിയോടുകൂടിയാണ് ചിലർ വീക്ഷിക്കുന്നതു്. എന്നാൽ അതിന്റെ അത്യാവശ്യമില്ലെന്നു തോന്നുന്നു. പ്രത്യേകിച്ചും ഭാരതീയരായ നമുക്കു് ഭാരതീയസംസ്കാരം ധർമ്മാദർശങ്ങളിൽനിന്ന് വിദൂരസ്ഥി

തമല്ല. നമ്മുടെ പൂർവ്വസൂരികളുടെ മധു നിഷ്യന്ദികളായ കവിതകളിൽ ഉത്തമധർമ്മബോധത്തിൻെറ ഒരു രോദനനാദം കേൾപ്പാൻ കഴിയുമെന്നുള്ളതിന് രണ്ടുപക്ഷമില്ല. രാമായണത്തിൻെറയും ഭാരതത്തിൻെറയും അന്തസ്സാരം അതാണെന്നു ചിന്താശീലന്മാർ സമ്മതിക്കും. "സത്യാന്നപ്രമദിതവ്യം; ധർമ്മാന്നപ്രമദിതവ്യം കുശലാന്നപ്രമദിതവ്യം..." എന്നും "സഹനാവവതു; സഹനൌഭുനക്തു; സഹവീര്യംകരവാവഹൈ; തേജസ്വിനാവധീതമസ്തു; മാവിദ്വിഷാവഹൈ" എന്നും ഉള്ള ഉപനിഷദ്വാക്യങ്ങളെ ഉച്ചരിക്കുന്നവരാണെ ഭാരതീയർ. പല ഭാരതീയാചാര്യന്മാരും സത്യധർമ്മങ്ങളുടെ അഭികാമ്യത തങ്ങളുടെ ജീവിതംകൊണ്ടു് ലോകത്തെ ബോധ്യപ്പെടുത്തിയവരാണ്.

ഇന്നത്തെ ചില പുരോഗമനസാഹിത്യ മീമാംസകന്മാരുടെ നോട്ടക്കുറവു് പ്രസ്തുത പ്രസ്ഥാനത്തെക്കുറിച്ചു് അറപ്പും വെറുപ്പും ഉണ്ടാക്കുവാൻ കാരണമായിട്ടുണ്ടു്. വിവേകശൂന്യമായ വിപ്ലവത്തിൻെറ ശബ്ദമാണ് അവർ മുഴക്കുന്നതു്. ലോകശാന്തിയുടെ ഏകാവലംബമായിരുന്നിട്ടുള്ള മതങ്ങളെ—അതു് ഏതുതന്നെയായിരിക്കട്ടെ—എതിർക്കുന്നതു ബുദ്ധിപൂർവ്വകമല്ല. മതങ്ങളിൽ അധർമ്മത്തിൻെറ കരിനിഴൽ വീശിയിട്ടില്ലെന്നല്ല വിവക്ഷ. അതു മതങ്ങളുടെ ദോഷമല്ല; അതു മതംകൊണ്ടു കൈകാര്യംചെയ്തു ജീവിക്കുന്നവരുടെ ദോഷമാണ്. ആത്മീയതൃഷ്ണാശമത്തിന് ഒന്നാംതരം അമൃതമാണു മതം. അതിൻെറനേരേ എന്തിനു കൊഞ്ഞനം കാട്ടുന്നു!!

പുരോഗമനസാഹിത്യത്തിൽ അലങ്കാരത്തിനും, ആലോചിക്കുന്തോറും രസകരമായിത്തോന്നുന്ന ഭാവനകൾക്കും ആശയങ്ങൾക്കും സ്ഥാനം അനുവദിക്കേണ്ടെന്ന ശാഠ്യവും ശരിയാണെന്നു പറഞ്ഞുകൂടാ. മനുഷ്യൻെറ ആദ്ധ്യാത്മിക ജീവിതസംതൃപ്തിക്കുതകുന്ന ഒന്നാന്തരം കലാംശം തുളുമ്പുന്ന കൃതികളാണുണ്ടാകേണ്ടതു്. അവ ധർമ്മപ്രചോദകങ്ങളും ആയിരിക്കണം. അവയിൽനിന്നു് ആശാസ്യമായ പ്രബുദ്ധതയുടെ കാഹളനാദം ധ്വനിക്കണം. പട്ടുതുണിയിൽ പൊതിഞ്ഞു സൂക്ഷിച്ചിരുന്ന മറയത്തരങ്ങളിൽ ജനസാമാന്യത്തിനു വെറുപ്പുതോന്നണം; സാമാന്യ ജനസഞ്ചയത്തിൻെറ വികാരവും നാഡിയടിപ്പും ഇക്കവിതകളിൽ വേണ്ട സംസ്കാരത്തോടുകൂടി പ്രദ്യോതിക്കണം. ബാലിശപ്രകൃതികൾ പകവീട്ടുവാൻ എഴുതുന്ന വാറോലകളല്ല ഉത്തമസാഹിത്യം. നിലമുഴുതുമറിക്കുന്ന പീപ്പന്നികളെയല്ല, ക്ഷേത്രങ്ങളിൽ നെററിപ്പട്ടംകെട്ടി എഴുന്നള്ളിക്കുന്നതിനും, അമ്പാരിചാർത്തി പടയ്ക്കു് അണിനിരത്തുന്നതിനും ഒരുപോലെ ഉപകരിക്കുന്ന ഗജവീരന്മാരെയാണ് ലോകംഇന്നും എന്നും വിലമതിക്കുന്നതു് എന്നോർമ്മിക്കണം. വാസനയുള്ളവരും, കലയുടെ മർമ്മം ഗ്രഹിച്ചവരും, അഭ്യാസവിചക്ഷണരും, സംസ്കാരസമ്പന്നരുമായ മനീഷികൾ ഉത്തമപരിവർത്തനത്തിൻെറ ആവശ്യകത ഉൽകൃഷ്ടസാഹിത്യ പ്രസ്ഥാനങ്ങൾവഴി—ആശാനെപ്പോലെ—ലോകത്തെ ഉൽബോധിപ്പിക്കട്ടെ. രക്തച്ചൊരിച്ചിലുണ്ടാകുന്ന വിപ്ലവങ്ങളല്ല, സനാതനവും ശാന്തിപ്രദവുമായ പരിവർത്തനമാണ് ഇന്നത്തെസ്ഥിതിക്കാവശ്യം. അല്ലെങ്കിൽ ദാഹശമനത്തിന് ഉപ്പുവെള്ളം കുടിക്കുന്നതുപോലെ മാത്രമേ ആയിരിക്കൂ.

License No. 101. Dated 9—8—1936. Reg. No. T. 96.

# THE SAHODARI.

(A POPULAR MONTHLY JOURNAL.)



Printed and published by P. R. Narayanan at the Sri Rama Vilas Press, Quilon.